# രണ്ടാം ചരമവാർഷികം

**1-9-1999**



# A.P. GEORGE

## Goregaon, Mumbai

*Inserted by:*

Mrs. Thankamma George
Shyla Andrews
Sheela George
Shirli Mathew
Shanly Varghese

# മലങ്കരസഭ

ദേവലോകം കോട്ടയം-686 038
ലക്കം: 9 പുസ്തകം 55
സെപ്തംബർ 1999



PATRON SAINT



## ഉൾത്തുടിപ്പുകൾ



എഡിറ്റോറിയൽ

# മാർ ദീയസ്കോറോസ്: ധീരതയും ദീനാനുകമ്പയും സമന്വയിച്ച വ്യക്തിത്വം

## ഫാ. ഡോ. ജേക്കബ് കുര്യൻ

തിരുവനന്തപുരം ഭദ്രാസനാധിപനായിരുന്ന് കാലംചെയ്ത ഗീവറുഗീസ് മാർ ദീയസ്കോറോസ് തിരുമേനിയുടെ അനുസ്മരണാർത്ഥം തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രത്യേക താല്പര്യപ്രകാരവും ഈ ലക്കം മലങ്കരസഭ പ്രത്യേകമായി തയ്യാറാക്കിയിരിക്കുന്നു.

ഒരു തികഞ്ഞ സഭാസ്നേഹി, സ്വാർത്ഥത കലരാത്ത മനുഷ്യസ്നേഹി എന്നീ നിലകളിൽ ആ പിതാവിന്റെ സേവനം അനന്യമാണ്. വൈദികനായി കാതോലിക്കേറ്റിന്റെ ശക്തനായ പോരാളി എന്ന നിലയിൽ നിർണ്ണായകമായ ഒരു ഘട്ടത്തിൽ അദ്ദേഹം നല്കിയ നേതൃത്വമാണ് അദ്ദേഹത്തെ ശ്രദ്ധേയനാക്കിയത്. അദ്ദേഹത്തിന്റെ സഭാദർശനത്തിൽ, സ്വന്തം സഭയുടെ സ്വാതന്ത്ര്യവും പൊതുവായ ഒരു സ്വത്വവും വളരെ പ്രാധാന്യമർഹിച്ചിരുന്നു. ഈ രണ്ടു കാര്യങ്ങളും നാവിലെ അലങ്കാരഭാഷയായി മാത്രം കരുതുന്ന പല നേതൃസ്ഥാനികളുടേയും ഇടയിൽ അദ്ദേഹത്തെ വേറിട്ടു നിർത്തുന്നത് സഭയെക്കുറിച്ചുള്ള ഒരു പൊതുദർശനത്തിൽ അദ്ദേഹം പ്രകടമാക്കിയ ആത്മാവിന്റെ ഭാഷയും, ധീരനിലപാടുമാണ്.

ഒരു ഭദ്രാസനത്തിന്റെ പ്രാരംഭസാരഥി എന്ന നിലയിൽ എന്തെല്ലാം കഷ്ടതകൾ സഹിക്കണമോ അതെല്ലാം സഹിച്ചുകൊണ്ട് ഭദ്രാസനവികസനപ്രവർത്തനങ്ങൾ നല്ലവനും വിശ്വസ്തനുമായ സേവകനെപ്പോലെ അദ്ദേഹം പൂർത്തിയാക്കി. ഭദ്രാസന പ്രവർത്തനമെന്നുവച്ചാൽ, 'പെണ്ണുകെട്ടീരും', 'കൊച്ചിനെ മുക്കലും', 'ശവമടക്ക'വും എന്നുള്ള ധാരണയ്ക്കു കീഴ്പെടാതെ സാമൂഹ്യസേവനത്തിന്റെ വ്യക്തമായ ഒരു പാതവെട്ടിത്തെളിക്കുവാൻ അദ്ദേഹം യത്നിച്ചു. അംഗവൈകല്യം ഉള്ളവരുടെ സമ്പൂർണ്ണ പുനരധിവാസത്തിന് അദ്ദേഹത്തിലെ ദീനാനുകമ്പ പ്രത്യേകമായി ശ്രദ്ധവച്ചു. ഇപ്രകാരമുള്ള പ്രവർത്തനങ്ങൾക്ക് ആളെ സജ്ജീകരിക്കുവാനും പ്രാർത്ഥനാശക്തി ആർജ്ജിച്ചെടുക്കുവാനും ലക്ഷ്യമാക്കി സന്യാസി ആശ്രമവും, സന്യാസിനി മഠവും സ്ഥാപിച്ചു.

സഭയ്ക്കു മുഴുവനുംവേണ്ടിയും, തിരുവനന്തപുരം ഭദ്രാസനത്തിനു പ്രത്യേകമായും മാർ ദീയസ്കോറോസ് കണ്ട ദർശനം സാക്ഷാത്കരിക്കുവാൻ കെല്പുള്ള നേതൃത്വം വൈകാതെയുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു. നിർണ്ണായക നിമിഷങ്ങളിൽ നിയമത്തിന്റെ നിലയിൽ നിസ്സഹായരാകുന്ന 'സഹായ' മെത്രാന്മാരു മാത്രം വർധിക്കുന്നതുകൊണ്ട് പഴാവുകയോ നഷ്ടമാകുകയോ ചെയ്യുന്ന സാധ്യതകളെക്കുറിച്ചു പഠിക്കുവാൻ സമയമായെന്നു തോന്നുന്നു. ധീരതയും, ദീനാനുകമ്പയും സമന്വയിച്ച മാർ ദീയസ്കോറോസ് സ്മരണയ്ക്കുമുമ്പിൽ ആദരാഞ്ജലികൾ.

# വരിക്കാരുടെ ശ്രദ്ധയ്ക്ക്

പരുമല പെരുന്നാളിനോടനുബന്ധിച്ച് മലങ്കരസഭയുടെ ഓഫീസ് ഒക്ടോബർ 31, നവംബർ 1, 2 തീയതികളിൽ പരുമലയിൽ പ്രവർത്തിക്കുന്നതാണ്. വരിസംഖ്യ പുതുക്കുന്നതിനും കുടിശ്ശിഖ അടയ്ക്കുവാനും പ്രത്യേകം ശ്രദ്ധിയ്ക്കുക. പ. ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ ശതാഭിഷേക സ്മരണിക 40/- രൂപാ നിരക്കിൽ അവിടെനിന്നും ലഭിക്കുന്നതാണ്.

*മാനേജിംഗ് എഡിറ്റർ*

◁ സ്മരണാഞ്ജലി ▷

# സഭയെ കൊണ്ടല്ല – സഭയ്ക്കുവേണ്ടി ജീവിച്ച മുനിശ്രേഷ്ഠൻ



## ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ

തന്നെ അറിയുന്ന ഏവരെയും ദുഃഖത്തിലാഴ്ത്തി ജൂലൈ 23-ാം തീയതി ഈ ലോകത്തിലെ ഓട്ടം അവസാനിപ്പിച്ച് പരലോകം പൂകി ഇന്നും ആത്മീകമായി ചൈതന്യം പ്രാപിച്ചിരിക്കുന്ന ഗീവറുഗീസ് മാർ ദീയസ്കോറോസ് തിരുമേനിയും ഈ ലേഖകനും ഒരു നാട്ടുകാരാണ്. ഞങ്ങളുടെ പ്രിയപ്പെട്ട പിതാക്കന്മാരും സ്നേഹിതന്മാരായിരുന്നു. കോഴഞ്ചേരി സെന്റ് തോമസ് ഹൈസ്കൂളിലാണ് ഞങ്ങൾ പഠിച്ചത്. നാലു ക്ലാസ്സുകളുടെ വ്യത്യാസം, അദ്ദേഹം സീനിയർ ആണ്. പില്ക്കാലത്ത് എം.ജി.ഒ.സി.എസ്.എം.ൽ ഞങ്ങൾ ഒരുമിച്ച്, അദ്ദേഹം ജനറൽ സെക്രട്ടറിയായും ഞാൻ അസോസ്യേറ്റ് ജനറൽ സെക്രട്ടറിയായും പ്രവർത്തിച്ചു. ആ നല്ല അനുഭവത്തിന്റെ ഫലമായാണ് 1998 ഡിസംബറിൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളജങ്കണത്തിൽ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ നവതി ആഘോഷങ്ങളിൽ സ്വന്തം ശാരീരിക ക്ലേശങ്ങൾ അവഗണിച്ചും അദ്ദേഹം അതിൽ സംബന്ധിച്ച് വിദ്യാർത്ഥികൾക്ക് ഒരു ലഘു സന്ദേശം കാഴ്ചവച്ചത്.

ഞങ്ങൾ രണ്ടുപേരും കുറെ വൈകിയാണ് ദൈവശാസ്ത്രപഠനത്തിനും പൗരോഹിത്യശുശ്രൂഷയ്ക്കും കടന്നുവന്നത്; അദ്ദേഹം ബാങ്കുദ്യോഗം രാജിവച്ചും, ഞാൻ റെയിൽവേ ഉദ്യോഗം രാജിവച്ചും കാലംചെയ്ത പുത്തൻകാവിൽ കൊച്ചുതിരുമേനിയാണ് ഞങ്ങൾ ഇരുവരേയും സഭാസേവനത്തിലേക്ക് ആകർഷിച്ചത്. പത്തനംതിട്ട ബേസിൽ ദയറായിൽ അംഗമായി അതിനെ പുഷ്ടിപ്പെടുത്തണമെന്ന തന്റെ ആഗ്രഹം നിറവേറാതെ വന്നപ്പോഴാണ് പൈതൃകമായി തനിക്കു ലഭിച്ച റാന്നിയിലുള്ള കുടുംബസ്വത്തിൽ ഹോളിട്രിനിറ്റി ആശ്രമം സ്ഥാപിച്ചത്. കുടുംബത്തിലെ ഇളയ പുത്രനാണെങ്കിലും സ്വന്തം കുടുംബമില്ലാത്തതിനാൽ പ്രിയപിതാവ് കുടുംബവീടും സ്ഥലവും മൂത്തപുത്രനു നല്കിക്കൊണ്ട് മറ്റൊരു സ്ഥലം ഇളയപുത്രനു നല്കുകയായിരുന്നു. ഇന്ന് ആ സ്ഥലം പുഷ്പിച്ച് ഫലം കായിച്ചു സഭയ്ക്കും സമൂഹത്തിനും അനുഗ്രഹമായി പരിലസിക്കുന്നു. ബേസിൽ ദയറ സജീവമാക്കുന്നതിൽനിന്നു അദ്ദേഹത്തെ നിരുത്സാഹപ്പെടുത്തിയതും വേറൊരു രീതിയിൽ അനുഗ്രഹമായി. സഭയിൽ മറ്റൊരു സന്യാസസമൂഹവും സന്യാസിനി സമൂഹവും അതോടുചേർന്നുള്ള ശ്രേഷ്ഠമായ പ്രവർത്തനങ്ങളും നടക്കുവാൻ ഇടയായി. ദൈവത്തിന്റെ വഴികൾ അളക്കുവാനോ അറിയുവാനോ സാധാരണ ബുദ്ധിക്ക് അസാദ്ധ്യം.

അമേരിക്കയിൽ പഠിക്കുവാൻപോയെങ്കിലും തന്റെ പഠനസ്ഥലം വിശുദ്ധനാട്ടിലെ ദയറാകളിലും സ്ഥാപനങ്ങളിലും ആയതും ദൈവനിയോഗം. ഫിൻലൻഡിലെ 'വലാമോ' സന്യാസസമൂഹത്തിലെ താമസവും അനുഭവവും അദ്ദേഹത്തെ കൂടുതൽ സ്വാധീനിച്ചു. ബഹറിൻ ഇടവകയിലെ വികാരിയായുള്ള പ്രവർത്തനവും (ഏക ജ്യേഷ്ഠൻ ബേബിച്ചായൻ അന്ന് ബഹറിനിൽ ജോലിയായിരുന്നു) പ്രത്യേക അനുഭവമായി. തുടർന്ന് മാതൃ ഇടവകയായ കോഴഞ്ചേരി സെന്റ് മാത്യൂസ്, റാന്നി തോട്ടമൺ സെന്റ് തോമസ് ഇടവക, ഓമല്ലൂർ സെന്റ് തോമസ് ഇടവക, താഴത്തങ്ങാടി മാർ ബസേലിയോസ് ചാപ്പൽ മുതലായ സ്ഥലങ്ങളിലെ സേവനവും, തുമ്പമൺ ഭദ്രാസന സെക്രട്ടറിയെന്ന നിലയിലെ പ്രവർത്തനവും അദ്ദേഹത്തിന്റെ കർമ്മകുശലതയ്ക്കും കാര്യശേഷിക്കും, സഭാഭക്തിയ്ക്കും മകുടോദാഹരണങ്ങളാണ്. അദ്ദേഹത്തിന്റെ ശുശ്രൂഷാകാലം ആ ഇടവകകൾ നന്ദിയോടും ഭക്തിയോടും ഇന്നും സ്മരിക്കുന്നു.

പ. ഔഗേൻ ബാവായുടെ കാലത്ത് ദേവലോകത്തു താമസിച്ച് പ. സുന്നഹദോസിന്റെ ഓഫീസ് സെക്രട്ടറിയായും സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. പുരോഹിതരായി 1975 മുതൽ ഞങ്ങൾ ഒരേസമയം തുമ്പമൺ ഭദ്രാസനത്തെ സേവിച്ചു. ആ കാലയളവിൽതന്നെയാണ് ഭദ്രാസനസംരക്ഷണസമിതിയിലും, സഭാസംരക്ഷണ സമിതിയിലും അദ്ദേഹം നിസ്തുലമായ സേവനം അനുഷ്ഠിക്കുകയും സഭ അദ്ദേഹത്തെ തക്കസമയത്ത് മേല്പട്ടസ്ഥാനത്തേക്ക് ഉയർത്തി ആദരിക്കുകയും ചെയ്തത്. കേരളത്തിന്റെ തലസ്ഥാനനഗരിയായ തിരുവനന്തപുരം ആസ്ഥാനമാക്കിയുള്ള മലങ്കര ഓർത്തഡോക്സ് സഭയുടെ തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായി അദ്ദേഹം നിയോഗിക്കപ്പെട്ടതും തന്റെ കഴിവിന്റെ പരമാവധി സ്വന്ത ആരോഗ്യത്തെപ്പോലും അവഗണിച്ച് അവിടെ കാഴ്ചവച്ചതും ഇന്നിന്റെ കഥ. ഒരുപക്ഷേ, അദ്ദേഹത്തിന്റെ രോഗാതുരതയും, വേഗം ഈ ലോകത്തോട് യാത്രായതും ശാരീരികവും മാനസികവും ആത്മീകവുമായ സംഘർഷത്തിന്റെ ഫലമല്ലേയെന്ന് ചിന്തിച്ചുപോകുന്നു.

എത്ര ധീരതയോടും, ലക്ഷ്യബോധത്തോടും, അർപ്പണമനസ്സോടും ദൃഢനിശ്ചയത്തോടും ആണ് അദ്ദേഹം ആ ഭദ്രാസനത്തെ ഇന്നത്തെ നിലയിൽ എത്തിച്ചത് എന്നുള്ളതു സുവദിതമാണ്. ദൈവാശ്രയത്തിൽ സ്വയപരിത്യാഗത്തോടെ കഠിനാദ്ധ്വാനം ചെയ്തു. അദ്ദേഹത്തിന്റെ നിയമപരമായ കാഴ്ചപ്പാടും മനസ്സും (Legal mind) കഴിവും എല്ലാ മണ്ഡലങ്ങളിലും തെളിഞ്ഞു ശോഭിച്ചു. ക്രിസ്തീയ മിഷൻ പ്രവർത്തനങ്ങളിലുള്ള അദ്ദേഹത്തിന്റെ ദർശനം സന്യാസസമൂഹങ്ങളുടെ സ്ഥാപനത്തിലും നടത്തിപ്പിലും, തിരുവനന്തപുരത്തുള്ള വികലാംഗഭവനം, മലയിൻകീഴ്, തിരുനൽവേലി



തുടങ്ങിയ മിഷൻ കേന്ദ്രങ്ങളിലുള്ള പ്രവർത്തനം ഇവ വ്യക്തമാക്കുന്നു. ഇട മുളക്കൽ മാർ ദീവന്നാസ്യോസ് കേന്ദ്രവും ഉള്ളൂർ ഭദ്രാസനാസ്ഥാനവും സഭയ്ക്ക് അഭിമാനിക്കുവാൻ വക നല്കുന്നു. ഇനിയും പുഷ്പിക്കാത്ത ഒരാഗ്രഹം, തിരുവനന്തപുരത്ത് സഭയുടെ വക ഒരു കോളജ് എന്നുള്ളതാണ്. അതിന്റെ പ്രാരംഭ പ്രവർത്തനങ്ങൾ അദ്ദേഹം നടത്തിയതാണ്. ലളിതജീവിതവും ഉന്നതചിന്തയും ലക്ഷ്യത്തിലെത്താനുള്ള വ്യഗ്രതയും അശ്രാന്തപരിശ്രമവും അദ്ദേഹത്തിന്റെ കൈമുതലായിരുന്നു.

എപ്പിക്കോപ്പൽ വി. സുന്നഹദോസിൽ ഞങ്ങൾ സഹപ്രവർത്തകരായിരുന്നു. ഒരിക്കൽപോലും സുന്നഹദോസിനെ അവഗണിക്കുന്ന സ്വഭാവം അദ്ദേഹത്തിനുണ്ടായിരുന്നില്ല. കഴിഞ്ഞ ജൂലൈ സുന്നഹദോസിലും പൂർണ്ണസമയം അദ്ദേഹം സംബന്ധിച്ചു. സുന്നഹദോസിൽ അദ്ദേഹം ഒരിക്കലും മൂകസാക്ഷിയായിരുന്നില്ല, തന്റെ അഭിപ്രായങ്ങൾ യഥാസമയം, യഥായോഗ്യം അറിയിച്ചുകൊണ്ട് അതിൽ അർത്ഥവത്തായി പങ്കുകൊണ്ടു.

താൻ നട്ടുവളർത്തിയ റാന്നി–അങ്ങാടി ഹോളി ട്രിനിറ്റി ആശ്രമത്തിന്റെ രജതജൂബിലി അനുഗ്രഹകരമായി കൊണ്ടാടി. അദ്ദേഹത്തോടൊപ്പം എല്ലാകാര്യങ്ങളിലും ഇടവക മെത്രാപ്പോലീത്തായെന്ന നിലയിൽ ഞാൻ സഹകരിക്കണമെന്ന് അദ്ദേഹത്തിനു നിർബ്ബന്ധമായിരുന്നു. കഴിവനുസരിച്ച് ആ കാര്യങ്ങൾ നിർവ്വഹിച്ചു. ജൂബിലി സ്മാരകമായി പടുത്തുയർത്തിയ മനോഹരമായ ചാപ്പലിന്റെ വി. കൂദാശാകർമ്മം മേയ് 27, 28 തീയതികളിൽ പ. കാതോലിക്കാ ബാവായുടെ നേതൃത്വത്തിലും മറ്റു പിതാക്കന്മാരുടെ സഹകരണത്തിലും ശ്രേഷ്ഠമായി നിർവ്വഹിക്കപ്പെട്ടു. ശരീരക്ലേശമുണ്ടെങ്കിലും അഭിവന്ദ്യ തിരുമേനിക്ക് ആ കൂദാശയിൽ പൂർണ്ണമായി പങ്കാളിത്തം വഹിക്കണമെന്ന ഉൽക്കടമായ വാഞ്ഛയുണ്ടായിരുന്നു. തെക്കെത്രോണോസ് ഞങ്ങൾ രണ്ടുപേരും ചേർന്ന് കൂദാശ നിർവ്വഹിച്ചു (ചലനവേഗത കുറവായതിനാൽ സഹായം അനിവാര്യമായി വന്നു).

അദ്ദേഹം ഈ ലോകത്തോട് വിടപറയുന്നത് ശാന്തമായാണ്. പ്രാർത്ഥന കഴിഞ്ഞ്, ഭദ്രാസനത്തിലെ അത്യാവശ്യകാര്യങ്ങൾ നിർവ്വഹിച്ച് ഉറങ്ങുവാൻ പോയ പിതാവ് ഉണർന്നത് പരലോകത്തിൽ നീതിമാന്റെ മരണം ഉറക്കംപോലെയാണ്. 'ഒരു കൈത്തിരിപോൽ കത്തിയെരിഞ്ഞൊരിക്കൽ തിരുമാർവ്വിൽ അണഞ്ഞിടും ഞാൻ.' ഭക്തനായ ഗായകന്റെ വാക്കുകൾ എത്ര മനോഹരം, എത്ര അർത്ഥവത്ത്. കൂടുതൽ കിടന്നു വിഷമിക്കാതെയും ആരെയും വിഷമിപ്പിക്കാതെയും പ്രശാന്തമായി മറുവശത്തേക്ക് നീങ്ങി, എത്ര അനുഗ്രഹകരം. തന്റെ ഇഷ്ടപ്രകാരം സ്വന്തമായി നിർമ്മിച്ച കബറിടത്തിൽ, താൻ ജീവൻ നല്കി, വെള്ളംകോരി വളർത്തിയ ആശ്രമത്തിൽതന്നെ ചേതനയറ്റ ആ മൺകൂടാരം യഥായോഗ്യം സംസ്കരിച്ചു. അതിനു നേതൃത്വം നല്കിയ പ. കാതോലിക്കാ ബാവ തിരുമേനിയും ചുമതലപ്പെട്ട ഏവരും നല്ല കാര്യം ചെയ്തു.

തിരുവനന്തപുരത്തെ മെത്രാപ്പോലീത്തായെ തിരുവനന്തപുരത്ത് അടക്കണമെന്ന ആഗ്രഹം സ്വാഭാവികമായും പലർക്കും ഉണ്ടായിരുന്നെങ്കിലും, വന്ദ്യപിതാവിന്റെ ഇഷ്ടത്തിനു വിലകല്പിച്ച് അതനുസരിച്ചുള്ള പ്രവർത്തനത്തിൽ സഹകരിച്ച എല്ലാവരും അഭിനന്ദനമർഹിക്കുന്നു. തിരുമേനി കാലംചെയ്യുമ്പോൾ ഈ ലേഖകൻ സ്ഥലത്തുണ്ടായിരുന്നില്ല, ഓർത്തഡോക്സ് പ്രസ്ഥാനങ്ങളുടെ അഖില ലോക യുവജന കൂട്ടായ്മയായ 'സിൻഡസ്മോസിന്റെ' പതിനാറാം അസംബ്ലിയിൽ സംബന്ധിക്കുവാൻ ഫിൻലൻഡിലെ 'വലാമോ' സന്യാസ സമൂഹത്തിലായിരുന്നു. നാട്ടിലെത്തിയ ഉടനെ ആഗസ്റ്റ് 3–ാം തീയതി കബറിടത്തിൽ പോയി പ്രാർത്ഥിച്ച് സ്നേഹബഹുമാനാദരവുകൾ സമർപ്പിച്ചു.

എനിക്ക് ദുഃഖമില്ല, നഷ്ടബോധമില്ല. വിളിച്ചവിളിക്ക് യോഗ്യമാകുന്നപ്രകാരം ദൈവം കനിഞ്ഞു കൊടുത്ത കഴിവിന്റെ പരമാവധിസമൂഹത്തിനും സഭയ്ക്കും ഉത്തമമനസാക്ഷിയോടെ, അർപ്പണബോധത്തോടെ കാഴ്ചവച്ച് കൃതകൃത്യനായി, ഉടയവന്റെ അടുക്കലേക്ക് കരേറിപ്പോകുന്ന ഒരു ദൈവപൈതലിനെപ്പറ്റി എന്തിനു ദുഃഖിക്കണം? 'നല്ല പോർ പൊരുത്, ഓട്ടം തികച്ച് നീതിയ്ക്കായുള്ള കിരീടം പ്രാപിക്കുവാൻ' അർഹതനേടിയ ആ ധന്യാത്മാവിന്റെ ചൈതന്യമുള്ള സ്മരണ നമ്മെ ദുഃഖിപ്പിക്കയല്ല ചിന്തിപ്പിക്കയാണ് വേണ്ടത്!

ചിന്തിക്കുന്ന തലമുറയ്ക്ക് അദ്ദേഹം ഒരു വെല്ലുവിളിയാണ്. ഒരു സാധാരണ കുടുംബത്തിൽ ജനിച്ച ഒരു സാധാരണക്കാരൻ. ആഴമായ ദൈവവിശ്വാസത്തിന്റെയും അതിശ്രേഷ്ഠ ജീവിതദർശനത്തിന്റെയും അചഞ്ചലമായ കർമ്മയോഗത്തിന്റെയും ഫലമായി പല പടവുകൾ കടന്ന് ദൈവസന്നിധിയിൽ ശ്രേഷ്ഠ മഹാപുരോഹിതനായി! സാധാരണ ജനങ്ങൾക്കിടയിൽ അവരിൽ ഒരുവനായി! പിൻതലമുറ എന്നും സ്മരിക്കത്തക്കവണ്ണം നല്ല കാര്യങ്ങൾ ചെയ്ത് നശ്വരമായ ഇഹലോക അരങ്ങിൽനിന്നും അനശ്വരമായ, ശാശ്വതമായ ദൈവസന്നിധിയിൽ ആയിരിക്കുന്നു. ഈ സാധ്യത ഏവർക്കുമുള്ളതല്ലേ? അതോ കുറെപ്പേർക്കു മാത്രം ഉഴിഞ്ഞുവച്ചിരിക്കുന്നതോ? ചിന്താശീലമുള്ള യുവജനതയും പരിണിത പ്രജ്ഞരായ മുതിർന്ന തലമുറയും ആഴമായി അർത്ഥവത്തായി പ്രതികരിക്കുവാനുള്ള തന്റേടവും ചുമതലയും മനക്കരുത്തുമാണ് അവശേഷിക്കുന്ന ബാക്കിയുള്ളവർക്ക് ഉണ്ടാകേണ്ടത്.

പ്രിയമാതാവിന്റെ മാതുലനായ കാലം ചെയ്ത സഭാഭാസുരൻ വട്ടശ്ശേരി മാർ ദീവന്നാസ്യോസ് തിരുമേനിയുടെയും അദ്ദേഹത്തിന്റെ പ്രിയ സഹപ്രവർത്തകനായിരുന്ന പുണ്യശ്ലോകനായ പുത്തൻകാവു കൊച്ചു തിരുമേനിയുടെയും (മാർ പീലക്സിനോസ്) ജീവിതദർശനമാണ് സ്മര്യപുരുഷൻ പങ്കുവച്ചത്—തുരുമ്പിച്ച് പൊടിഞ്ഞു കെട്ടുപോകയല്ല, ആളിക്കത്തി എരിഞ്ഞടങ്ങുകയാണ് ഉത്തമം. ഈ ദർശനം പങ്കുവെക്കുവാൻ ഇന്ന് സഭാസ്നേഹികളെന്ന് അഭിമാനിക്കുന്ന എത്ര വ്യക്തികൾക്കു സാധിക്കുന്നു? ഈ മാതൃക അനുകരണീയമല്ലേ?

സ്വന്തം കുടുംബസ്വത്തും വകകളും യാതൊരു ചരടും (വ്യവസ്ഥ) കൂടാതെ സസന്തോഷം സഭയ്ക്കു വിട്ടുകൊടുത്ത എത്ര വ്യക്തികൾ (മേല്പട്ട—പുരോഹിത—അത്മായ മക്കളുടെ കൂട്ടത്തിൽ) മാർത്തോമ്മായുടെ പാരമ്പര്യമുള്ള ഈ അതിപുരാതനമായ സഭയിൽ ഉണ്ട്? താൻ ജീവിച്ചത് സഭയെകൊണ്ടല്ല, സഭയ്ക്കുവേണ്ടിയാണ്. അപ്പോസ്തോലനായ മാർത്തോമ്മായുടെ ത്യാഗസുന്ദരമായ ജീവിതമാതൃക

ഉൾക്കൊള്ളുവാൻ എത്രപേർക്ക് കഴിഞ്ഞിട്ടുണ്ട്? ഇന്നു കഴിയുന്നു? ഇത് ചിന്തിക്കുന്ന തലമുറയ്ക്ക് ഒരു വെല്ലുവിളിയല്ലേ? ചില കബറിടങ്ങളിലെ ഭക്തജനങ്ങളുടെ സംഭാവനയിൽ ആശ്രയിച്ച് നാം കഴിയേണ്ടിവരുന്നത് എന്തുകൊണ്ട്? ആ അവസ്ഥ ഭൂഷണമോ? ലജ്ജാകരമല്ലേ?

ക്രിസ്തീയ കൊടുക്കലിന്റെ ആദ്യപാഠങ്ങൾ നൂറ്റാണ്ടു നീണ്ടുനില്ക്കുന്ന സഭാജീവിതത്തിനുശേഷവും ഇനിയും നാം പഠിക്കേണ്ടിയിരിക്കുന്നു. മാതാപിതാക്കൾ തങ്ങളുടെ സ്വത്തുക്കളുടെയോ വരുമാനത്തിന്റെയോ യോഗ്യമായ ഒരു വിഹിതം എന്തുകൊണ്ട് സഭയ്ക്ക് കൊടുത്തുകൂടാ? കുടുംബ സ്വത്തു പങ്കുവയ്ക്കുമ്പോൾ ഒരു പങ്കു സഭയ്ക്കു കൊടുക്കുന്ന പാരമ്പര്യമുള്ള സഭകൾ ഇന്നും ഭൂമുഖത്തുണ്ട്. അതുകൊണ്ടുതന്നെ അവ ധന്യമായിരിക്കുന്നു. അവരോട് അസൂയപ്പെട്ടിട്ടോ നമുക്ക് ഒന്നും ഇല്ലെന്ന് വിലപിച്ചിട്ടോ കാര്യമില്ല. ബോധപൂർവ്വം ക്രിസ്തീയ മനഃസാക്ഷിയോടെ ജീവിക്കുവാൻ സാധിക്കണം.

അംഗസംഖ്യയിൽ ഈ സഭ ശക്തമാണ്. അതിനനുസരണമായ ശക്തീകരണം മറ്റു തലങ്ങളിൽ നമുക്കുണ്ടോ? യോഗ്യരായ ആളുകളുടെ കാര്യത്തിലും സമ്പത്തിലും നമ്മുടെ സ്ഥിതി അതിശോച്യമാണ്. കാലംചെയ്ത ഈ തിരുമേനി ഈ പ്രശ്നത്തിന് ഒരു അപവാദമാണ്. തന്റെ സ്വന്തനിലയിൽ ലളിതമായെങ്കിലും ഈ



വെല്ലുവിളിയെ താൻ അഭിമുഖീകരിച്ചു, പ്രതികരിച്ചും ആ മാതൃക ഉൾക്കൊള്ളുവാൻ, അദ്ദേഹം ഉതിർത്തുവിട്ട വെല്ലുവിളിയെ അർത്ഥവത്തായി ഏറ്റുവാങ്ങുവാൻ ഇന്ന് എത്രപേരുണ്ട്? ഈ ചോദ്യത്തിന് ഉചിതമായ ഉത്തരം നല്കുവാൻ ഇരുപത്തൊന്നാം നൂറ്റാണ്ടിലെങ്കിലും മാർതോമ്മായുടെ മക്കൾക്ക് ഇടയാകട്ടെ!

പിതാവേ അവിടുത്തെ ശാന്തസുന്ദരമായ ജീവിതത്തിനും, കാഴ്ചവെച്ച വെല്ലുവിളിക്കും നന്ദി. ഉടയവന്റെ തിരുസന്നിധിയിൽ ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ. ○

# ഗീവർഗീസ് മാർ ദിയസ്കോറോസ് മെത്രാപ്പോലീത്താ ജീവചരിത്രഫലകങ്ങൾ

**1926 ഒക്ടോബർ 12**

കോഴഞ്ചേരി തേവർവേലിൽ ഗീവർഗീസ് ഈശോ (കുഞ്ഞുപാപ്പി)യുടെയും അച്ചാമ്മയുടെയും അഞ്ചുമക്കളിൽ ഇളയമകനായി ജനിച്ചു. ഔദ്യോഗിക പേര് ടി.ഇ. ജോർജ്.

കോഴഞ്ചേരി സെന്റ് മാത്യൂസ് പള്ളിയിൽവച്ച് പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ കൈവയ്പു നല്കി ശുശ്രൂഷകനാക്കി.

1958–62 വർഷങ്ങളിൽ കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി വിദ്യാർത്ഥി.

**1962 ഏപ്രിൽ**

കോട്ടയം പഴയസെമിനാരിയിൽവച്ച് മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ (പിന്നീട് പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ) ശെമ്മാശുപട്ടം നല്കി.

**1963 മാർച്ച് 10**

കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽവച്ച് പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവാ കശീശാപട്ടം നല്കി.

**1963 മാർച്ച് 11**

കോഴഞ്ചേരി സെന്റ് മാത്യൂസ് പള്ളിയിൽ നവപൂജാർപ്പണം.

**1977 മെയ് 16**

മാവേലിക്കര എം.എസ്.എസ്. ഹൈസ്കൂളിൽ ചേർന്ന മലങ്കര അസോസിയേഷൻ മറ്റു നാലു പേരോടൊപ്പം മേൽപ്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു.

**1977 ആഗസ്റ്റ് 13**

കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽവച്ച് മറ്റു മൂന്നുപേരോടൊപ്പം പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവായിൽനിന്ന് റമ്പാൻ സ്ഥാനമേറ്റു.

**1978 മെയ് 15**

പഴഞ്ഞി സെന്റ് മേരീസ് പള്ളിയിൽവച്ച് പരിശുദ്ധ ബസേലിയോസ് മാർതോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മറ്റു നാലുപേരോടൊപ്പം "മാർ ദിയസ്കോറോസ്" എന്ന പേരിൽ എപ്പിസ്കോപ്പായായി വാഴിക്കപ്പെട്ടു (മറ്റു നാലുപേർ യാക്കോബ് മാർ പോളികർപ്പോസ്, സഖറിയാ മാർ ദിവന്നാസ്യോസ്, മാത്യൂസ് മാർ ബർന്നബാസ്, യുഹാനോൻ മാർ അത്താനാസ്യോസ്).

**1979 ജനുവരി 1**

തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ.

**1981 ഫെബ്രുവരി 28**

കോട്ടയം പഴയ സെമിനാരി ചാപ്പലിൽവച്ച് പ. മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മറ്റു മൂന്നു പേരോടൊപ്പം മെത്രാപ്പോലീത്തായായി ഉയർത്തപ്പെട്ടു.

**1999 ജൂലൈ 23**

വെളുപ്പിന് നാലുമണിയോടുകൂടി തിരുവനന്തപുരം ഉള്ളൂർ ഓർത്തഡോക്സ് ചർച്ച് സെന്ററിൽവച്ച് കാലംചെയ്തു.

**1999 ജൂലൈ 24**

റാന്നി ഹോളിട്രിനിറ്റി ആശ്രമം ചാപ്പലിൽ കബറടക്കി.

*സമ്പാദകൻ:*
*വർഗീസ് ജോൺ, തോട്ടപ്പുഴ*

# സുവിശേഷസന്ദേശം

(ഫാദർ ടി.ജെ. ജോഷ്വാ)

**സെപ്തം. 12. ശൂനോയോയ്ക്കു ശേഷം നാലാം ഞായർ**
**വേദഭാഗം: മത്തായി. 5:38-48**

യേശുക്രിസ്തുവിന്റെ ഗിരിപ്രഭാഷണം മഹാത്മാഗാന്ധിയെപ്പോലുള്ള മഹൽവ്യക്തികളെ ഏറെ ആകർഷിക്കുകയും സ്വാധീനിക്കുകയും ചെയ്തിട്ടുള്ള ഒന്നാണ്. ധാർമ്മികതയുടെയും സന്മാർഗ്ഗസിദ്ധാന്തങ്ങളുടെയും ഉദാത്തമായ ഉപദേശങ്ങളാണ് നാമതിൽ കണ്ടുമുട്ടുന്നത്. അവയ്ക്കു സമാനമായ ചിന്തകൾ മറ്റു മതസ്ഥാപകരിലും ധർമ്മോപദേഷ്ടാക്കളിലും ദർശിക്കാവുന്നതാണ്. എന്നാൽ, ക്രിസ്തുവിന്റെ ഉപദേശങ്ങളുടെ സവിശേഷത, ദിവ്യസൂക്തങ്ങൾ അവിടുന്നു നല്കി എന്നുള്ളതല്ല, അവ സ്വജീവിതത്തിൽ പ്രാവർത്തികമാക്കി നമുക്ക് പിന്തുടരുവാൻ അവിടുന്നു മാതൃകയാവുകയും ചെയ്തു എന്നുള്ളതാണ്.

ഇന്നത്തെ സുവിശേഷഭാഗത്ത്, അന്നു നിലവിലിരുന്ന മോശയുടെ അനുശാസനത്തെക്കുറിച്ചു പരാമർശിച്ചിട്ട്, അതിൽ നിന്ന് ഭിന്നവും ഉന്നതവുമായ ഒരു ധാർമ്മികനിലവാരമാണ് അവിടുന്നു പ്രതീക്ഷിക്കുന്നത് എന്നു വെളിപ്പെടുത്തുന്നു. പ്രതികാരം ചെയ്യാനുള്ള അനുശാസനം മോശയുടെ ധർമ്മമീമാംസയിലുണ്ട്. "കണ്ണിനുപകരം കണ്ണ്; പല്ലിനുപകരം പല്ല്" എന്ന തത്വമാണ് അവിടെ നല്കുന്നത്. മോശയുടെ സമകാലീനനായിരുന്ന ഹമ്മുറാബിയുടെ ഉപദേശത്തിലും ഇതുപോലെയുള്ള ആശയമുണ്ട്. എന്നാൽ, യേശുക്രിസ്തു നല്കുന്ന ശാസനം അവയിൽ നിന്നെല്ലാം വ്യത്യസ്തമാണ്.

1. യാതൊരുവിധ പ്രതികാരത്തിനും ഒരുമ്പെടരുത് എന്നുമാത്രമല്ല, സഹനത്തിന്റെയും സൗമനസ്യത്തിന്റെയും പ്രതികരണമേ ആകാവു എന്നു കർത്താവു പഠിപ്പിച്ചു. അതിനെ ഉദാഹരിക്കുവാൻ തക്കവണ്ണം നാലു സന്ദർഭങ്ങൾ എടുത്തുകാട്ടുന്നു. (a) വലത്തെ ചെകിട്ടത്ത് അടിക്കുന്നത്. പുറംകൈകൊണ്ട് അടിച്ചെങ്കിൽ മാത്രമേ വലത്തെ ചെകിട്ടത്ത് അടിക്കാൻ കഴിയൂ. അപ്പോൾ സൗകര്യമായി അടിക്കാൻ തക്കവണ്ണം ഇടത്തെ ചെകിട്ടും കാണിച്ചുകൊടുക്കാനാണ് നിർദ്ദേശം. (b) കടബാധ്യതയ്ക്കു വ്യവഹാരമുണ്ടായി കുപ്പായം അവകാശപ്പെട്ടുവരുന്നവന് പുറംകുപ്പായം കൂടി കൊടുക്കുക. രാത്രിയിൽ കുളിരകറ്റാൻ പുതപ്പായി ഉപയോഗിക്കുന്നതും പുറംകുപ്പായമാണ്. അതുകൂടി വിട്ടുകൊടുക്കുവാനാണ് നിർദ്ദേശം, (c) പലസ്തീൻ അന്നു അധിനിവേശപ്രദേശമായതിനാൽ റോമൻ പടയാളിക്ക് അയാളുടെ ഭാണ്ഡം വഹിക്കുവാൻ ഏതൊരാളോടും പറയാം. അങ്ങനെ ആവശ്യപ്പെട്ടാൽ ഒരു കിലോമീറ്ററിനുപകരം രണ്ടു കിലോമീറ്റർ വഹിച്ചു പോകുവാൻ സന്നദ്ധനാകണം. (d) വായ്പ വാങ്ങാൻ വരുന്നവനോടും, സഹായം അഭ്യർത്ഥിക്കുന്നവനോടും ഒഴിഞ്ഞുമാറരുത്. സഹായത്തിന്റെയും ഔദാര്യത്തിന്റെയും മനോഭാവം പുലർത്തണമെന്നാണ് യേശു ആവശ്യപ്പെടുന്നത്. "ചട്ടപ്പടി" എന്നുള്ള സമീപനമല്ല, ഉദാരതയും സൗമനസ്യവും ഉയർത്തിപ്പിടിക്കുന്ന ശ്രേഷ്ഠഭാവമാണ് വേണ്ടത്. ഇത് ജഢികമനുഷ്യനും പ്രാകൃതമനുഷ്യനും സാധ്യമല്ല; ആത്മിക മനുഷ്യനു മാത്രമേ കഴിയൂ. ക്രിസ്തുവിൽ വസിക്കുന്നവനും ക്രിസ്തുവിന്റെ ആത്മാവുള്ളവനും മാത്രമേ സാധ്യമാകൂ.

2. സൗമനസ്യവും ഉദാരതയും പുലർത്തുന്നതിനെക്കുറിച്ചു പറഞ്ഞശേഷം, അതിരില്ലാത്ത സ്നേഹത്തിന്റെ ആവശ്യകത അവിടുന്നു ചൂണ്ടിക്കാണിച്ചു. സ്വന്തസമൂഹത്തിൽപ്പെട്ടവരെ (അയൽക്കാരൻ) സ്നേഹിക്കണമെന്ന് മോശയുടെ വ്യക്തമായ കല്പനയുണ്ട് (ലേവ്യ. 19:18) "ശത്രുവിനെ ദ്വേഷിക്കുക" എന്നു കല്പനയുള്ളതായി കർത്താവ് പറയുന്നു. പക്ഷേ, നിയമത്തിലെങ്ങും അതേരൂപത്തിൽ ഒരു കല്പന കാണ്മാനില്ല. എന്നാൽ, കർത്താവിന്റെ കാലത്ത് നിലവിലിരുന്ന കുംറാൻ സമൂഹത്തിന്റെ കൃതികളിൽ ഇതിനു സമാനമായ ആശയം ഉള്ളതായി ചൂണ്ടിക്കാണിക്കപ്പെടുന്നു. കർത്താവിന്റെ മനസ്സിൽ ഒരുപക്ഷേ, ഈ പശ്ചാത്തലം ഉണ്ടായിരുന്നിരിക്കണം.

ശത്രുക്കളെ സ്നേഹിക്കണമെന്നും അവർക്കുവേണ്ടി പ്രാർത്ഥിക്കണമെന്നും കർത്താവ് ആവശ്യപ്പെട്ടു. ഇക്കാര്യം സ്വജീവിതത്തിൽക്കൂടി പ്രാവർത്തികമാക്കിയിരുന്നു എന്നു നമുക്ക് കാണാവുന്നതാണ്. തന്നെ ഉപദ്രവിച്ചവർക്കുവേണ്ടി യേശു ക്രൂശിന്മേൽ കിടന്നുകൊണ്ട് പ്രാർത്ഥിക്കുകയും ചെയ്തു. നല്ല ശമര്യക്കാരന്റെ ഉപമയിൽക്കൂടി വർഗ്ഗത്തിന്റെയോ ജാതിയുടെയോ മറ്റേതെങ്കിലും പരിഗണനയുടെ പേരിലോ സ്നേഹം പരിമിതപ്പെടുത്തിക്കൂടാ എന്നു യേശു പഠിപ്പിച്ചു. അത്തരത്തിലുള്ള ഒരു സ്നേഹമാണ് ആധുനിക കാലത്ത് മദർ തെരേസായുടെ ജീവിതത്തിലും പ്രവർത്തനത്തിലും പ്രതിഫലിച്ചത്. ക്രിസ്തുവിൽ പ്രകടമായ ദൈവസ്നേഹമാണ് തങ്ങളുടെ പ്രവർത്തനത്തിന്റെ പ്രേരണയും പ്രചോദനവുമെന്ന് മദർ സ്പഷ്ടമായി പറയുകയും ചെയ്യുമായിരുന്നു. ക്രിസ്തുമതം സ്നേഹത്തിന്റെ മതമാണ്. അതിന്റെ സന്ദേശവും ശുശ്രൂഷകളും സ്നേഹത്തിൽ അധിഷ്ഠിതമാണ്. സാഹിത്യത്തിനു നൊബേൽ സമ്മാനാർഹനായിത്തീർന്ന റഷ്യക്കാരൻ സോൾഷെനിട്സിൻ പ്രസ്താവിച്ചു: ലോകത്തിന്റെ വല്ലായ്മകൾക്കുള്ള ഏക പ്രതിവിധി ക്രിസ്തുവിന്റെ സ്നേഹം ഒന്നുമാത്രമാണ്. സഭയെന്ന നിലയിലും വ്യക്തികൾ എന്ന നിലയിലും നമ്മുടെ മുമ്പിലുള്ള വലിയ വെല്ലുവിളി അതിരില്ലാത്ത ദൈവസ്നേഹം, ദൈനംദിനാനുഭവങ്ങളിൽ വെളിപ്പെടുത്തുക എന്നതാണ്.

**സെപ്തം. 19. സ്ലീബായുടെശേഷം ഒന്നാം ഞായറാഴ്ച.**
**വേദഭാഗം: മർക്കോസ്. 13:28-37**

സ്ലീബാപ്പെരുന്നാളിനെതുടർന്ന് സഭാവർഷത്തിന്റെ അന്ത്യഘട്ടത്തിലേക്കു നാം കടക്കുകയാണ്. ഇപ്പോൾ നമ്മുടെ ചിന്ത യുഗാന്ത്യസംഭവങ്ങളിലേക്കു തിരിയുന്നു. ലോകാവസാനവും കർത്താവിന്റെ പുനരാഗമനവും നമ്മുടെ ചിന്തയ്ക്കും ധ്യാനത്തിനും വിഷയമാക്കുന്നു. മർക്കോസിന്റെ സുവിശേഷം 13-ാം അദ്ധ്യായം മുഴുവനും യുഗാന്ത്യ സംഭവങ്ങളിലേക്കു വിരൽ ചൂണ്ടുന്നവയാണ്. അതിന്റെ അവസാനഭാ

ഗമാണ് ഇന്നത്തെ ഏവൻഗേലിയോൻ.

1. ക്രിസ്തുവിന്റെ പുനരാഗമനം ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാന പ്രമാണങ്ങളിൽ ഒന്നാണ്. കർത്താവിന്റെ ജനനം, മരണം, ഉയിർപ്പ്, സ്വർഗ്ഗാരോഹണം എന്നിവപോലെതന്നെ പ്രധാനമാണ് പുനരാഗമനവും. വിശ്വാസപ്രമാണത്തിൽ നാം ചൊല്ലുന്നു: "ജീവനുള്ളവരെയും മരിച്ചവരെയും വിധിപ്പാൻ തന്റെ വലിയ മഹത്വത്തോടെ വരുവാനിരിക്കുന്നവനും തന്റെ രാജ്യത്തിന് അവസാനമില്ലാത്തവനുമായ യേശുമശിഹായായ ഏകകർത്താവിലും ഞങ്ങൾ വിശ്വസിക്കുന്നു."

ഈ വിശ്വാസത്തിനടിസ്ഥാനം കർത്താവിന്റെ വാക്കുകൾ തന്നെയാണ്. താൻ വീണ്ടും വരുമെന്നുള്ള കാര്യം ഒന്നിലധികം പ്രാവശ്യം ശിഷ്യന്മാരെ അറിയിച്ചു. സ്വർഗ്ഗാരോഹണസമയത്ത് പ്രത്യക്ഷപ്പെട്ട മാലാഖ ആകാശത്തേക്കു നിർന്നിമേഷരായി നോക്കിനിന്ന ശിഷ്യന്മാരോട് പറഞ്ഞു: "നിങ്ങളെ വിട്ട് സ്വർഗ്ഗാരോഹണം ചെയ്ത ഈ യേശു...... വീണ്ടും വരും" (അ:പ്ര: 1:11) അന്നുമുതൽ സഭ ആകാംക്ഷയോടും പ്രതീക്ഷയോടും പുനരാഗമനത്തിനായി കാത്തിരിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. "കർത്താവായ യേശുവേ, വരേണമേ" (വെളി. 22:20, 1 കൊരി. 16:22) അപ്പോസ്തോലന്മാരുടെ പ്രസംഗത്തിലും ഈ വിഷയത്തിന് ഊന്നൽകൊടുത്തിരുന്നു. അതു ശരിയായി മനസ്സിലാക്കാതിരുന്ന തെസ്സലോനിക്യസഭയിൽ ചില ചിന്താക്കുഴപ്പമുണ്ടായതായി ആ സഭയ്ക്കുള്ള പൗലോസിന്റെ കത്തിൽനിന്നും മനസ്സിലാക്കാം.

2. പുനരാഗമനം എപ്പോൾ? ആദിമഘട്ടംമുതൽ തന്നെ ക്രിസ്തീയ സഭയിൽ പുനരാഗമനം എപ്പോൾ എന്ന വിഷയത്തെപ്പറ്റി വികലമായ നിഗമനങ്ങളും തെറ്റായ അഭിപ്രായപ്രകടനങ്ങളുമുണ്ടായിട്ടുണ്ട്. പല വേദവിപരീതങ്ങളിലേക്കും അത് വഴിതെളിച്ചിട്ടുണ്ട് എന്നു പറയാം. ദാനിയേൽ പ്രവചനത്തിലെയും വെളിപാടു പുസ്തകത്തിലെയും ചില പ്രസ്താവനകളും പരാമർശങ്ങളും അടിസ്ഥാനപ്പെടുത്തി തെറ്റായ പല നിഗമനങ്ങളിലേക്കും വ്യാഖ്യാനങ്ങളിലേക്കും വഴുതിപ്പോയിട്ടുണ്ട്. ഇതിനോടകം എത്രയെത്ര തീയതികൾ കുറിക്കപ്പെട്ടു കഴിഞ്ഞു! കാത്തിരിപ്പുകളും സന്നാഹങ്ങളുമെല്ലാം അരങ്ങേറി. പക്ഷേ, ഇന്നും കിഴക്കുതന്നെ സൂര്യൻ ഉദിക്കുന്നു; പടിഞ്ഞാറ് അസ്തമിക്കുകയും ചെയ്യുന്നു. 2000-ാം ആണ്ട് കർത്താവിന്റെ വരവിനുള്ള സമയമെന്ന് ചിന്തിച്ച് കാത്തിരിക്കുന്നവരുമുണ്ട്.

എന്നാൽ ഈ തീയതിയെക്കുറിച്ച് കർത്താവുതന്നെ വെളിപ്പെടുത്തിയിട്ടുള്ള സത്യം ശ്രദ്ധിക്കുക: "ആ നാളും നാഴികയും സംബന്ധിച്ചോ, പിതാവല്ലാതെ ആരും, സ്വർഗ്ഗത്തിലെ ദൂതന്മാരും, പുത്രനുംകൂടെ അറിയുന്നില്ല ആ കാലം എപ്പോൾ എന്നു നിങ്ങൾ അറിയായ്കകൊണ്ട് സൂക്ഷിച്ചു കൊൾവിൻ" (മർക്കോസ്. 13:32-33). ഉത്ഥിതനായ കർത്താവിനോട് ശിഷ്യന്മാർ ചോദിച്ചു: "നീ യിസ്രായേലിനു ഈ കാലത്തിലോ രാജ്യം യഥാസ്ഥാനത്താക്കിക്കൊടുക്കുന്നത്" കർത്താവിന്റെ മറുപടി: "പിതാവു തന്റെ സ്വന്ത അധികാരത്തിൽവച്ചിട്ടുള്ള കാലങ്ങളെയോ സമയങ്ങളെയോ അറിയുന്നതു നിങ്ങൾക്കുള്ളതല്ല" (അ:പ്ര: 1:6, 7).

ആ സമയത്തെപ്പറ്റി "പുത്രൻപോലും അറിയുന്നില്ല" എന്നുള്ള പ്രസ്താവന തെറ്റിദ്ധാരണാജനകമാണ്. നിത്യനായ പിതാവിന്റെ നിത്യനായ പുത്രനെന്ന നിലയിൽ അവിടുന്നു സർവ്വജ്ഞാനിയാണ്. അവിടുന്ന് അറിയാത്തതായിട്ടൊന്നുമില്ല. എന്നാൽ, അവിടുന്നു മനുഷ്യനായിത്തീർന്നപ്പോൾ, മനുഷ്യസ്വഭാവത്തിന്റെ പരിമിതികൾ (പാപമൊഴികെ) അവിടുന്ന് സ്വയമേ വരിക്കുകയായിരുന്നു. അവിടുത്തെ ശൂന്യമാക്കപ്പെടലിന്റെ ആഴം എത്രയെന്ന് ആ വാക്കുകൾ വെളിപ്പെടുത്തും. അങ്ങനെ പിതാവിന്റെ സ്വന്ത അധികാരത്തിൽ വച്ചിരിക്കുന്ന വിഷയമാണ് പുനരാഗമനസമയം. അതുകൊണ്ട് അതു തിട്ടപ്പെടുത്തുവാൻ നടത്തുന്ന ശ്രമം പരാജയമടഞ്ഞില്ലെങ്കിലെ അതിശയിപ്പാനുള്ളു.

> നമുക്കു കരണീയമായിട്ടുള്ളത് എപ്പോഴും ജാഗ്രതയായിരിക്കുക എന്നതാണ്. ലോകത്തിന്റെ അന്ത്യം എപ്പോൾ സംഭവിക്കുമെന്ന് നമുക്കറിയാൻ കഴിയാത്തതു പോലെ നമ്മുടെ ജീവിതത്തിന്റെ അന്ത്യം എപ്പോൾ എന്നതും നമുക്ക് അജ്ഞാതമാണ്.

3. നമുക്കു കരണീയമായിട്ടുള്ളത് എപ്പോഴും ജാഗ്രതയായിരിക്കുക എന്നതാണ്. ലോകത്തിന്റെ അന്ത്യം എപ്പോൾ സംഭവിക്കുമെന്ന് നമുക്കറിയാൻ കഴിയാത്തതു പോലെ നമ്മുടെ ജീവിതത്തിന്റെ അന്ത്യം എപ്പോൾ എന്നതും നമുക്ക് അജ്ഞാതമാണ്. സന്ധ്യയിലോ, അർദ്ധരാത്രിയിലോ, കോഴികൂകുന്ന നേരത്തോ ഏതു യാമത്തിൽ വേണമെങ്കിലും സംഭവിക്കാം. എന്നുള്ളതുകൊണ്ട് ഓരോ ദിവസവും ജാഗ്രതയോടും സൂക്ഷ്മതയോടും കഴിയുക എന്നുള്ളതാണ് ആവശ്യം. "ജാഗ്രത"യെന്നുള്ളത് ക്രിസ്തീയ ജീവിതത്തിലെ അതിഗൗരവമാർന്ന വിഷയമാണ്. ഒരാൾ എഴുതി: ലോകത്തിലെ ഏറ്റവും അപകടകരമായ "ഇസം" ഫാസിസമോ കമ്യൂണിസമോ അല്ല, "സൊമ്നാബുലിസം" ആണ്. അതായത് ഉറങ്ങിക്കൊണ്ട് നടക്കുന്ന അവസ്ഥ. (Sleepwalking) ആത്മീയമായി ഇതു വളരെ ശരിയാണ്. അതുകൊണ്ട് ഉറക്കം വിട്ട് ജാഗ്രത പാലിക്കുവാൻ നമുക്കു ശ്രമിക്കാം.

**സെപ്തം. 26. സ്ലീബായ്ക്കുശേഷം രണ്ടാം ഞായർ.**
**വേദഭാഗം: മത്തായി. 16:5-12**

പുരുഷാരത്തെ വിട്ടിട്ട് ശിഷ്യന്മാരുമായി മാത്രം യേശു സംഭാഷണം നടത്തുമ്പോൾ, ആത്മീയജീവിതത്തിൽ അവർക്കു സംഭവിക്കാവുന്ന ചില അപകടങ്ങളെപ്പറ്റി മുന്നറിയിപ്പ് നല്കുകയാണ്. ഇതു നമ്മോടുമുള്ള മുന്നറിയിപ്പാണ്. "പരീശന്മാരുടെയും സാദൂക്യരുടെയും പുളിച്ച മാവിനെ സൂക്ഷിച്ചു കൊൾവിൻ." കർത്താവിന്റെ ഈ നിർദ്ദേശത്തെ ശിഷ്യന്മാർ നേരാംവണ്ണം മനസ്സിലാക്കിയില്ലെന്നു കാണാം.

എന്താണ് പുളിമാവ്? അപ്പം പുളിച്ചു വരുന്നതിനുപയോഗിക്കുന്ന പുളിപ്പിന്റെ പ്രവർത്തനം, സാവധാനത്തിലും, അദൃശ്യമായിട്ടുമാണ്. എന്നാൽ, അത് ക്രമേണ പിണ്ഡത്തെ മുഴുവൻ പുളിപ്പിക്കുന്നു. ഏതാണ്ട് ഇതേവിധത്തിലാണ് ചിലരുടെ സ്വാധീനം മറ്റുള്ളവരിൽ പ്രവർത്തിക്കുന്നത്. "പുളിപ്പ്" എന്നുള്ളത് ചീത്ത സ്വാധീനത്തെ (ഉപദേശത്തെ) കുറിക്കുന്നതിനാണ് അധികമായും പ്രയോഗിച്ചിരുന്നത്. 1 കൊരി. 5:8 കാണുക. "ആകയാൽ നാം തിന്മയും

ദുഷ്ടതയുമാകുന്ന പുളിമാവുകൊണ്ടല്ല, സ്വച്ഛതയും സത്യവുമായ പുളിപ്പില്ലായ്മ കൊണ്ട് ഉത്സവം (പെസഹാ) ആചരിക്കുക."

1. പരീശന്മാരുടെ പുളിമാവ്: അവരുടെ ഉപദേശമാണെന്ന് കർത്താവുതന്നെ വെളിപ്പെടുത്തി. പല പ്രമാദങ്ങൾ അവരിൽ ചൂണ്ടിക്കാണിക്കുവാനുണ്ടെങ്കിലും, ഏറ്റവും പ്രധാനമായിട്ടുള്ളത് ആന്തരികമായ അർത്ഥവും ലക്ഷ്യവും വെടിഞ്ഞ്, കേവലം ബാഹ്യമായ അനുഷ്ഠാനത്തിനു ഊന്നൽ നല്കുന്നതാണ്. മാത്രമല്ല, മറ്റുള്ളവരുടെ അംഗീകരണവും, അഭിനന്ദനവുമാണ് അവർ മുന്നിൽ കാണുന്നത്. പ്രാർത്ഥനയും ഉപവാസവും ദാനധർമ്മവുമെല്ലാം ഈ ലക്ഷ്യത്തോടെ അവർ ചെയ്തുവെന്ന് കർത്താവുതന്നെ വെളിപ്പെടുത്തി. ഈ പ്രവണത നമ്മെയും പിടികൂടാവുന്നതാണ്. പ്രാർത്ഥിക്കുന്നത് ദൈവത്തോടെങ്കിലും കേട്ടുനില്ക്കുന്നവരുടെ പ്രീതിക്കായും, ദാനം ചെയ്യുമ്പോൾ അതു ചിത്രത്തിൽ പകർത്തണമെന്ന നിർബന്ധവും എല്ലാം പരീശമതത്തിന്റെ വകഭേദംതന്നെ.

2. സാദൂക്യർ: പൗരോഹിത്യ സമൂഹത്തിൽപ്പെട്ടവർ, അവർ റോമാഗവണ്മെന്റുമായും യവനസംസ്കാരവുമായി പൊരുത്തപ്പെട്ട് ഭൗതികനേട്ടങ്ങൾക്ക് മുൻതൂക്കം കൊടുക്കുന്നവരായിരുന്നു. തങ്ങളുടെ സ്വാർത്ഥതാല്പര്യങ്ങൾക്കു കോട്ടംതട്ടാതെ സൂക്ഷിക്കുവാനായിരുന്നു അവരുടെ വ്യഗ്രത. മാത്രമല്ല, അദൃശ്യയാഥാർത്ഥ്യങ്ങളെ അംഗീകരിക്കാൻ വിമുഖരുമായിരുന്നു. അക്കാരണത്താൽ മാലാഖമാരിലും, പുനരുത്ഥാനത്തിലും അവർ വിശ്വസിച്ചില്ല. ദേവാലയാരാധനയും അനുഷ്ഠാനങ്ങളും നടത്തുവാൻ തല്പരരായിരുന്നെങ്കിലും അത് സ്വാർത്ഥതാല്പര്യങ്ങളും ഭൗതികനേട്ടങ്ങളും സംരക്ഷിക്കുന്നതിനുള്ള ഉപാധിയായി മാത്രം കണ്ടു.

യഹൂദസമൂഹത്തിലെ രണ്ടു മുന്തിയ വിഭാഗങ്ങളായിരുന്നു പരീശന്മാരും സാദൂക്യരും. എങ്കിലും അവരുടെ വികലമായ ഉപദേശങ്ങളെയും സിദ്ധാന്തങ്ങളെയും, വീക്ഷണങ്ങളെയും കർത്താവു ശക്തിയായി വിമർശിച്ചു. അക്കാരണത്താൽ അവർ കർത്താവിനെതിരായി ഗൂഢാലോചന നടത്തുകയും കൊലയ്ക്കുള്ള മാർഗ്ഗങ്ങൾ കണ്ടുപിടിക്കുകയും ചെയ്തു. ദുഷ്ടന്മാരും അക്രമികളുമല്ല കർത്താവിനെതിരായി വന്നത് വികലമായ മതശക്തികൾതന്നെ ആയിരുന്നു. അതുകൊണ്ടാണ് അവരുടെ പുളിച്ചമാവിൽനിന്നു സൂക്ഷിച്ചുകൊൾവാൻ കർത്താവു ശിഷ്യന്മാർക്കു മുന്നറിയിപ്പു നല്കിയത്.

3. എങ്ങനെ സൂക്ഷ്മത പുലർത്താം? ശിഷ്യന്മാർ കർത്താവിന്റെ കൃപയിലും ശക്തിയിലും സമ്പൂർണ്ണമായി ആശ്രയിച്ചുകൊണ്ട്, സൂക്ഷ്മത പുലർത്തിയതുപോലെ നമുക്ക് സാധിക്കുന്നതു കർത്താവിന്റെ ശക്തിയിൽ മാത്രമാണ്. ദൈവരാജ്യത്തിന്റെ പുളിമാവ് അവരിൽ വ്യാപരിക്കുവാനും പ്രവർത്തിക്കുവാനും അവർ സദാ ശ്രദ്ധിച്ചതുകൊണ്ടാണ് ദോഷം വരുത്തുന്ന പുളിമാവ് അവരിൽ വ്യാപരിക്കാൻ ഇടയാകാഞ്ഞത്. അതാണ് നമുക്കു പിന്തുടരുവാനുള്ളത്.

**ഒക്ടോ. 3. സ്ലീബായ്ക്കുശേഷം മൂന്നാം ഞായർ.**
**വേദഭാഗം: മർക്കോ. 2:23–28**

പരീശന്മാരുമായുള്ള ഏറ്റുമുട്ടലിന്റെ ഒരു സംഭവമാണ് ഇന്നത്തെ സുവിശേഷഭാഗത്തിലുള്ളത്. ശാബതു ലംഘനമാണ് ആരോപണം. സുവിശേഷങ്ങളിൽ അഞ്ച് ശാബതുലംഘനങ്ങളെപ്പറ്റി ആരോപണമുള്ളതിൽ ഒന്നു ശിഷ്യന്മാരും മറ്റു നാലും കർത്താവും ലംഘിച്ചതായിട്ടാണ്. ശിഷ്യന്മാരുടെ ലംഘനത്തെപ്പറ്റിയാണ് ഇന്നുള്ളത്.

സംഭവം: കർത്താവും ശിഷ്യന്മാരും ഒരു ശാബതു ദിവസം ഗോതമ്പു വിളഞ്ഞു കിടക്കുന്ന ഒരു വയലിൽക്കൂടി നടന്നുപോകുമ്പോൾ ശിഷ്യന്മാർ കതിർപറിച്ച് കൈത്തലത്തിൽ ഇട്ട് ഉരുമ്മി ഭക്ഷിച്ചു. അതാണ് ശാബതു ലംഘനമായി പരീശന്മാർ ചിത്രീകരിച്ചത്. ശാബതിൽ യാത്രചെയ്യാൻ അനുവദിച്ച ദൂരം ഒരു കിലോമീറ്ററിൽ താഴെ മാത്രമാണ്. അതിൽ കൂടുതൽ ദൂരം യാത്രചെയ്തു ലംഘിച്ചു എന്നല്ല. അന്യരുടെ വിളഭൂമിയിൽനിന്ന് അപഹരിച്ചെടുത്തു എന്ന ആരോപണവുമില്ല. അത് മോശയുടെ നിയമപ്രകാരം അനുവദിക്കപ്പെട്ട കാര്യമാണ് (ആവ. 23:25).

പിന്നെന്താണ് ശിഷ്യന്മാർ ചെയ്തതെറ്റ്? കതിരുപറിച്ചു എന്ന ക്രിയയെ കൊയ്ത്തായും, കരങ്ങളിൽ ഇട്ട് ഉരുമിയത് മെതിക്കുന്ന കർമ്മമായും പരീശന്മാർ പരിഗണിച്ചു. ശാബതിൽ കൊയ്ത്തും മെതിയും നിരോധിച്ചിട്ടുള്ള കാര്യമാണ്. (പുറ. 34:21) ശിഷ്യന്മാരുടെ ചെയ്തികൾക്കു ഗുരു ഉത്തരവാദിയാണെന്ന നിലയിലാണ് ഈ പ്രശ്നം പരീശന്മാർ യേശുവിന്റെ ശ്രദ്ധയിൽ കൊണ്ടുവന്നത്.

ഇത്തരം സന്ദർഭങ്ങളിൽ പലപ്പോഴും ഒരു മറുചോദ്യം ചോദിക്കുക യേശുവിന്റെ പതിവാണ്. ദാവീദിനും അനുചരന്മാർക്കും വിശന്നപ്പോൾ, ദേവാലയത്തിൽച്ചെന്ന് പുരോഹിതന്മാർക്കുമാത്രം ഭക്ഷിക്കാൻ അനുവാദമുള്ള കാഴ്ചയപ്പം മഹാപുരോഹിതനിൽനിന്നു ചോദിച്ചുവാങ്ങി ദാവീദു ഭക്ഷിക്കുകയും കൂടെയുള്ളവർക്കും നല്കുകയും ചെയ്ത സംഭവം എങ്ങനെ ന്യായീകരിക്കാം എന്നാണ് യേശു ചോദിച്ചത്. അവിടെ ശാബതു ലംഘനമില്ല എന്നതു ശരിതന്നെ. പക്ഷേ, നിയമലംഘനമുണ്ട്. മനുഷ്യന്റെ ആവശ്യത്തിനു മുമ്പിൽ നിയമങ്ങളുടെ പ്രസക്തിയെക്കുറിച്ച്, ഒരു പ്രസ്താവന കർത്താവ് ഈ സന്ദർഭത്തിൽ ചെയ്യുന്നു. "മനുഷ്യൻ ശാബതിനായിട്ടല്ല, ശാബത് മനുഷ്യനായിട്ടാകുന്നു."

മനുഷ്യജീവിതത്തിന്റെ എല്ലാ മേഖലകളിലേക്കും അനുഭവങ്ങളിലേക്കും വെളിച്ചംവീശുന്ന ഒരു ദിവ്യസൂക്തമാണിത്. മതനിയമങ്ങൾക്കായാലും, സ്ഥാപനങ്ങളുടെയോ, രാഷ്ട്രത്തിന്റെയോ നിയമങ്ങൾക്കായാലും, മനുഷ്യ നന്മയും പുരോഗതിയും കൈവരുത്തുന്നതാണോ എന്നതാണ് മൗലികമായ പ്രശ്നം. നിയമങ്ങളും ചട്ടക്കൂടുകളും മതജീവിതത്തിലും സാമൂഹികജീവിതത്തിലും അവശ്യംവേണ്ടവയാണ്. എന്നാൽ, നിയമങ്ങൾ അതിൽത്തന്നെ ഒരന്ത്യമല്ല. അവ മനുഷ്യന്റെ ആവശ്യങ്ങൾക്കും നന്മയ്ക്കും ഉതകുന്നവയാകണം. നിയമങ്ങളുടെ സാധുത പരിശോധിക്കുന്നതിനുള്ള ഉരകല്ല് മനുഷ്യന്റെ ആവശ്യവും പ്രയോജനവുമാണ്. അങ്ങനെയല്ലാത്തവ അപ്രസക്തമാകുന്നു.

ശാബതാചരണം വളരെ പ്രധാനപ്പെട്ട ഒരു നിയമംതന്നെ. പക്ഷേ, അതിന്റെ ലക്ഷ്യവും, അർത്ഥവും വിസ്മരിച്ചുകൊണ്ട് ആക്ഷരികമായി അത് അനുഷ്ഠിക്കുന്നതിനെയാണ് കർത്താവു വിമർശിച്ചിട്ടുള്ളത്. ഇത് സഭയുടെ നിയമങ്ങളെപ്പറ്റിയും ചട്ടംകെട്ടുകളെപ്പറ്റിയും വിലയിരുത്തൽ നടത്തുവാൻ ആവശ്യപ്പെടുന്നതായി കാണുന്നു. എത്രതന്നെ പഴക്കമുള്ളതും മൗലികമെന്ന് പരിഗണിക്കപ്പെട്ടതുമായാലും, മനുഷ്യനന്മയ്ക്കും പുരോഗതിക്കും പ്രയോജനപ്രദമല്ല എങ്കിൽ, പൊളിച്ചെഴുത്ത് ആവശ്യമാണ്.

നിയമങ്ങളല്ല മനുഷ്യനാണ് വലുത്. മനുഷ്യന്റെ ആവശ്യങ്ങൾക്കുമുമ്പിൽ ചില പ്പോൾ നിയമങ്ങൾ ബലികഴിക്കേണ്ടിവരും. സ്വർണ്ണനാവുകാരനായ മാർ ഈവാനി യോസ്, ജനങ്ങൾ പട്ടിണി കിടന്നുവലയു ന്നതു കണ്ടപ്പോൾ പൂജാപാത്രങ്ങൾപോലും വിറ്റ് അവരെ സഹായിക്കാൻ സന്നദ്ധമായി.

സംഘടനകളും രാഷ്ട്രവും എല്ലാം മനു ഷ്യന്റെ നന്മയ്ക്കും പുരോഗതിക്കുമായി ഉദ്ദേശിക്കപ്പെട്ടവയാണ്. മനുഷ്യൻ രാഷ്ട്ര ത്തിനുവേണ്ടിയല്ല. അതുകൊണ്ട് മനു ഷ്യന്റെ മൗലികമായ സ്വാതന്ത്ര്യത്തെ നിഷേധിക്കുന്നതും, അവന്റെ വ്യക്തിത്വവി കസനത്തിന് തടസ്സമായി നിൽക്കുന്നതു മായ ഘടനകളെയും ശക്തികളെയും ചെറു ക്കേണ്ടത് ആവശ്യമാണ്.

**ഒക്ടോ. 10 സ്ലീബായ്ക്കുശേഷം നാലാം ഞായറാഴ്ച.**
**വേദഭാഗം. ലൂക്കോ. 16:9–18**

ആത്മീയ ജീവിതത്തിൽ നേരിടാവുന്ന വെല്ലുവിളികളും അപകടങ്ങളുമാണ് തുടർച്ചയായ ഞായറാഴ്ചകളിലെ ചിന്താ വിഷയം. ഇന്ന് ഭൗതികസമ്പത്ത് എങ്ങനെ തടസ്സമായി വരുന്നു എന്നും, അത് നന്മ യ്ക്കായി എങ്ങനെ വിനിയോഗിക്കാമെന്നും ഉദ്ബോധിപ്പിക്കുന്നു.

1. സമ്പത്ത്: 'അനീതിയുള്ള മാമോൻ' എന്നു വിശേഷിപ്പിച്ചിരിക്കുന്നു. കാരണം ധനം അനീതിയിലേക്കും അന്യായത്തി ലേക്കും നമ്മെ നയിക്കാം. അഹന്ത; ദുര; പെട്ടെന്ന് പണമുണ്ടാക്കാനുള്ള മോഹം അധാർമ്മികതയിലേക്കു നയിക്കുന്നത്. ഇങ്ങനെ പല അപകടങ്ങളുമുണ്ട്.

ധനം സ്നേഹിതരെ സമ്പാദിക്കാൻ ഉപ യോഗിക്കുക: മറ്റുള്ളവരെ സഹായിക്കുവാ നും, അവർക്കു നന്മ ചെയ്യാനുമായി ധനം വിനിയോഗിക്കുക. സ്വർഗ്ഗരാജ്യത്തിലെ ആനന്ദത്തിനും സംതൃപ്തിക്കും അത് വഴി യൊരുക്കും. മറ്റുള്ളവരെക്കുറിച്ചുള്ള കരു തലിലും, ദൈവരാജ്യാനുഭവത്തെക്കുറി ച്ചുള്ള ദർശനത്തിലുമായിരിക്കണം നമ്മുടെ ധനവിനിമയം.

2. ചെറിയ കാര്യത്തിൽ വിശ്വസ്തനാ യിരിക്കുക: ഇന്നത്തെ നമ്മുടെ വീക്ഷണ ത്തിൽ വലുപ്പമാണ് പ്രധാനം! അതിലാണ് നമ്മുടെ ശ്രദ്ധ. എന്നാൽ, ചെറിയ കാര്യ ങ്ങളുടെ പ്രാധാന്യം ഒരിക്കലും വിസ്മരി ക്കാവുന്നതല്ല. അതുകൊണ്ട് വലിയ കാര്യ ങ്ങളിൽ മാത്രമല്ല ചെറിയ കാര്യങ്ങളിലും ശ്രദ്ധയും വിശ്വസ്തതയും ആവശ്യമാണ്. ധനം നമ്മുടേതല്ല. അത് നമ്മെ ഏല്പിച്ചി ട്ടുള്ളതു മാത്രമാണ്. നാം അതിന്റെ കാര്യ വിചാരകന്മാരാണ്. കാര്യവിചാരകനിൽ നിന്നു പ്രതീക്ഷിക്കുന്നത് അവൻ സകല ത്തിലും വിശ്വസ്തനായിരിക്കണമെന്നാണ്.

3. ധനത്തെക്കുറിച്ചുള്ള യേശുവിന്റെ വിലയിരുത്തൽ പരീശന്മാർക്കു രുചിച്ചില്ല. കാരണം അവർ ദ്രവ്യാഗ്രഹികളായിരുന്നു. അവരുടെ മറ്റൊരു പ്രവണതയെ കർത്താവു വിമർശിക്കുന്നു. ന്യായപ്രമാണ വക്താക്കളെന്ന് അവകാശപ്പെടുന്ന വരെങ്കിലും ന്യായപ്രമാണത്തെ അവർ സ്വാർത്ഥതാല്പര്യത്തിനായി ദുരുപയോഗ പ്പെടുത്തിയിരുന്നു. വിവാഹമോചനത്തെ അങ്ങനെയാണവർ ന്യായീകരിച്ചത്. അതു കൊണ്ട് യേശു പറഞ്ഞു: സ്വഭാര്യയെ ഉപേ ക്ഷിച്ച് മറ്റൊരുവളെ വിവാഹം ചെയ്യുന്ന വൻ വ്യഭിചാരം ചെയ്യുന്നു. വ്യഭിചാരം ന്യായപ്രമാണത്തിൽ ഗൗരവതരമായ പാപ മാണ്. യഥാർത്ഥത്തിൽ അവർ അത്തരത്തി ലുള്ള തെറ്റാണ് ചെയ്യുന്നതെന്ന് ഓർമ്മപ്പെ ടുത്തി. ○

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി–682 308

### വി. യാക്കോബിന്റെ ലേഖനം
### ചോദ്യങ്ങൾ 2, 3 അദ്ധ്യായങ്ങൾ

1. നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ വിശ്വസിക്കുന്നവർക്ക് എന്തുപാടില്ല?
2. നിങ്ങളുടെമേൽ വിളിച്ചിരിക്കുന്ന നല്ല നാമത്തെ അവർ അല്ലയോ ദുഷിക്കുന്നത്? ആർ?
3. രാജകീയ ന്യായപ്രമാണം ഏത്?
4. മുഖപക്ഷം കാണിക്കുന്നവൻ എന്തുചെയ്യുന്നു?
5. കരുണ കാണിച്ചാലുള്ള പ്രയോജനം എന്ത്?
6. 2:15–17 വരെയുള്ള ഭാഗത്തിന് സമാന്തരമായ ഒരു പ്രാർത്ഥന നമ്മുടെ വലിയ നോമ്പിലെ നമസ്കാരത്തിലുണ്ട് എന്നത്തെ, ഏതു നേരത്തെ പ്രാർത്ഥനയാണത്?
7. ദൈവം ഏകൻ എന്നു പിശാചും വിശ്വസിക്കുന്നുവോ?
8. മനുഷ്യൻ നീതീകരിക്കപ്പെടുന്നത് എങ്ങനെ?
9. ആത്മാവില്ലാത്ത ശരീരം നിർജ്ജീവമായിരിക്കുന്നതു പോലെയുള്ള അവസ്ഥ ഏത് സദ്ഗുണത്തിനും ഉണ്ടാകുന്നു.
10. സൽഗുണപൂർത്തിയുള്ള പുരുഷൻ ആര്?
11. "സഹോദരന്മാരെ ഇങ്ങനെയായിരിക്കുന്നത് യോഗ്യമല്ല" എങ്ങനെയായിരിക്കുന്നത്?
12. ദൈവത്തിൽ നിന്നുള്ള ജ്ഞാനത്തിന്റെ ലക്ഷണങ്ങൾ എന്ത്?

### കഴിഞ്ഞ ലക്കത്തിലെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ

1. പ്രവർത്തനത്തിന്റെ ലേഖനം, ധർമ്മോപദേശ സംഗ്രഹം.
2. വൈക്കോലിന്റെ ലേഖനം (Epistle of Straw)
3. അതെ. എന്നാണ് സഭാ പാരമ്പര്യം
4. ദൈവത്തിന്റെയും കർത്താവായ യേശുക്രിസ്തുവിന്റെയും ദാസൻ. (1:1)
5. ചിതറിപ്പാർക്കുന്ന. (1:1)
6. തന്റെ വഴികളിൽ ഒക്കെയും അസ്ഥിരൻ ആകുന്നു. (1:8)
7. ദരിദ്രനായവൻ (എളിയ) തന്റെ 'ഉയർച്ച'യിലും ധനവാനോ പുല്ലിന്റെ പൂപോലെ ഒഴിഞ്ഞുപോകുന്നവനാകയാൽ തന്റെ 'എളിമ'യിലും പ്രശംസിക്കട്ടെ. (1:10)
8. കർത്താവ് തന്നെ സ്നേഹിക്കുന്നവർക്ക് വാഗ്ദത്തം ചെയ്ത ജീവകിരീടം പ്രാപിക്കുന്നതാണ് ഭാഗ്യം. (1:12)
9. സഭ: സൃഷ്ടികളിൽ ആദ്യഫലം.
10. ഏതു മനുഷ്യനും കേൾപ്പാൻ വേഗതയും പറവാൻ താമസവും കോപത്തിനു താമസ്സവുമുള്ളവൻ ആയിരിക്കട്ടെ. (1:19)
11. വചനം കേൾക്കമാത്രമല്ല അതിനെ ചെയ്യുന്നവർ കൂടി ആയിരിക്കണം. (1:22)
12. അനാഥരെയും വിധവമാരെയും അവരുടെ സങ്കടത്തിൽ ചെന്നു കാണുന്നതും ലോകത്താലുള്ള കളങ്കം പറ്റാത വണ്ണം തന്നെത്താൻ കാത്തുകൊള്ളുന്നതും ആകുന്നു. (1:27)

## പ്രോജ്ജ്വല തേജസ്സ്

**മനോജ് കെ. വർഗ്ഗീസ്**
**വൈദിക സെമിനാരി**

വികാരം വാക്കിനാൽ കാട്ടുവ–
തെളുതല്ലയെങ്കിലും
എന്റെയീയുദ്യമം നല്കുമെൻ–
മനസ്സിനിത്തിരിയിത്തിരി ആശ്വാസം.
പിതാവിനോടൊത്തുള്ള നാല് സംവത്സരം
എന്നുടെ ജീവിതം ധന്യമാക്കി
കണ്ണുനീർ പൂക്കൾ അർപ്പണം ചെയ്യുന്നു
സ്വീകരിച്ചാലും പുണ്യാത്മാവേ!
പ്രോജ്ജ്വല തേജസ്സിൻ ഉടമയാം തിരുമേനി
വിനയത്തിൽ പാഠങ്ങൾ കാട്ടിത്തന്നു
തളരാത്ത ചിത്തവും അർപ്പണബോധവും–
പാഠമായ് എന്നും മനസ്സിലുണ്ട്.
വശ്യതയേറുന്ന പുഞ്ചിരിയും
സ്നേഹം തുളുമ്പുന്ന വാക്കുകളും
കരുതലോടുള്ള നിൻ ദർശനവും
ഹൃത്തിൽ നിറഞ്ഞു തുളുമ്പിടുന്നു.
ദൈവത്തിൻ പക്കൽ ചേർന്നോരു നിമിഷം
അർക്കനിരുണ്ടതുപോലെയായി!
ഹൃദയം നുറുങ്ങിയ വേദനയോടു ഞാൻ–
നിർജ്ജീവമായങ്ങു നിന്നുപോയി.
സ്നേഹപിതാവേ, കാരുണ്യനാഥാ
ഞങ്ങളെയെന്നും ഓർത്തീടണേ...
സഹജമാം അപരാധം ചെയ്തിടും വേളയിൽ
അർത്ഥിച്ചു കൊള്ളണേ ഞങ്ങൾക്കായി.
ജീവിതംകൊണ്ടങ്ങ് നല്കിയ പാഠങ്ങൾ
വർത്തിക്കാൻ ഞങ്ങൾ ശ്രമിച്ചീടുമ്പോൾ
ദൈവത്തിൻ വലഭാഗേനിന്നുകൊണ്ടങ്ങ്
ഞങ്ങൾക്ക് വേണ്ടിയപേക്ഷിക്കണേ...

# "21-ാം നൂറ്റാണ്ടിലെ മലങ്കര ഓർത്തഡോക്സ് സഭയെക്കുറിച്ചുള്ള പ്രതീക്ഷകൾ എന്റെ വീക്ഷണത്തിൽ"

**മേരി ഉമ്മൻ ജോസഫ്, അബുദാബി**

*യുവജനപ്രസ്ഥാനം U.A.E. സോണൽ കമ്മറ്റിയുടെ ആഭിമുഖ്യത്തിൽ നടത്തിയ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെമ്മോറിയൽ പ്രബന്ധരചനാമത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ ലേഖനത്തിന്റെ പ്രസക്തഭാഗങ്ങൾ*

***1. Sunday Service കൊണ്ടുമാത്രം തൃപ്തിപ്പെടാതെ ആദ്ധ്യാത്മീക പ്രഘോഷണങ്ങളും Study Class കളും നടത്തി ബോധവൽക്കരിക്കുക:***

ആവർത്തനപുസ്തകത്തിൽ പറഞ്ഞിരിക്കുന്നതുപോലെ "വചനം നിന്റെ വായിലും ഹൃദയത്തിലും ഉണ്ടായിരിക്കേണം, വചനം നീ ഇരിക്കുമ്പോഴും നടക്കുമ്പോഴും കിടക്കുമ്പോഴും നിന്റെ ഉള്ളിലും അതു നിന്റെ വീടിന്റെ കുറുമ്പടിമേലും എഴുതിവെയ്ക്കേണം"— ഇങ്ങനെ വചനത്തോട് മനുഷ്യന് അടുപ്പവും ആഗ്രഹവും വരുത്തുന്നതരത്തിൽ അറിവും പാണ്ഡിത്യവും വിശ്വാസവും പ്രവർത്തിയുമുള്ള ഓർത്തഡോക്സ് പിതാക്കന്മാർ ജനങ്ങളെ പ്രബോധിപ്പിക്കണം.

***2. മുടക്കം കൂടാതെ കൃത്യനിഷ്ഠയോടു കൂടി ആരാധനയിൽ പങ്കെടുക്കുക:***

"കർത്താവ് ശാബതുതോറും മുടക്കം കൂടാതെ ദേവാലയത്തിൽ പോയിരുന്നു"—ലൂക്കോ. 4:16 എന്ന തിരുവചനം അനുസരിച്ച് നാമും മുടക്കം കൂടാതെ തുടക്കംമുതൽ തന്നെ ആരാധനയിൽ പങ്കെടുക്കാൻ പഠിക്കണം. ഓർത്തഡോക്സുകാരന് ഒരു നിഷ്ഠയും ചിട്ടയും ഇല്ലെന്ന മറ്റു സഭക്കാരുടെ കുറ്റാരോപണം മാറ്റി ഓർത്തഡോക്സുകാരനെ കണ്ടാലറിയാമെന്ന് പറയത്തക്ക ഗുണനിലവാരം ഉയർത്താൻ പറ്റുന്ന തരത്തിൽ ജനങ്ങളെ പ്രബുദ്ധരാക്കണം.

***3. കർത്താവിന്റെ പ്രേഷിതവേല വിപുലീകരിക്കുക:***

കർത്താവ് തുടങ്ങിത്തന്ന പ്രേഷിതവേല എന്നിൽ നിക്ഷിപ്തമായിരിക്കുന്ന കടമയാണെന്ന് മനസ്സിലാക്കി മിഷനറി പ്രവർത്തനം ജാതി, മത, ഭാഷാ, ദേശ വ്യത്യാസമില്ലാതെ തുടരണം. ലോകത്തിന്റെ നാനാഭാഗത്തും അർഹിക്കുന്നവർക്കുള്ള സഹായം തക്കസമയത്തു ചെയ്തും സുവിശേഷപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവരെ എല്ലാ സാഹചര്യങ്ങളിലും ബലപ്പെടുത്തി പ്രയോജനപ്പെടുത്തണമേ എന്നു പ്രാർത്ഥിക്കുവാനും പ്രവർത്തിക്കുവാനും ജനങ്ങൾക്ക് തീക്ഷ്ണത ഉണ്ടാകണം.

***4. സമയം തക്കത്തിൽ വിനിയോഗിക്കുക:***

Instant ആയിട്ടുള്ള കാര്യങ്ങൾ മനുഷ്യൻ ഇഷ്ടപ്പെടുന്ന കാലത്ത് നമ്മുടെ നമസ്കാരങ്ങളും ശുശ്രൂഷകളും നീണ്ടുപോകുന്നു എന്ന പരാതി ഉണ്ട്. ആയതിനാൽ ആരാധനയിൽ ശ്രദ്ധിക്കാനും ശരിയായി ആരാധിക്കാനും സാധിക്കുന്നില്ല. ചുരുക്കത്തിൽ പുതിയ തലമുറ ഒന്നിനും സമയമില്ല എന്ന കാരണത്താൽ ആരാധനയിൽ നിന്നും അകന്ന് നിമിഷപ്രാർത്ഥന നടത്തുകയും കരളലിയിപ്പിക്കുകയും മനസ്സ് സന്തോഷിപ്പിക്കുകയും ചെയ്യുന്ന കൂട്ടായ്മയിലേക്ക് കടന്നു ചെല്ലുകയും ചെയ്യുന്നു. മനുഷ്യന് പെട്ടെന്ന് നടത്താവുന്ന രീതിയിൽ ആരാധനകൾ ഒന്നു ക്രമീകരിച്ചാൽ അല്പമെങ്കിലും ആരാധിക്കാനും പ്രാർത്ഥിക്കാനും മനസ്സുവരും. ആയതിന് പരിശുദ്ധ പിതാക്കന്മാർ ആലോചിച്ച് ആരാധനയിൽ വേണ്ട ക്രമീകരണങ്ങൾ നടത്തിയാൽ ഇങ്ങനെ ഓടിപോകുന്നവരെ നേടാൻ പറ്റും.

***5. Sunday School പഠനരീതിയിൽ മാറ്റം വരുത്തുക:***

ലോകം പുരോഗമിക്കുന്നതനുസരിച്ച് മെച്ചപ്പെടുത്തിയ മാധ്യമങ്ങൾ ഉപയോഗിച്ച് (Audiovisual Systems) പാഠ്യേതരവിഷയങ്ങൾ ബോധവൽക്കരിച്ചാൽ കുഞ്ഞുങ്ങൾക്ക് പെട്ടന്നത് മനസ്സിലാകുകയും അവരുടെ മനസ്സിൽ അത് മായാതെ കിടക്കുകയും ചെയ്യും.

***6. പള്ളികളും Guidance Centre കളും നിർമ്മിക്കുക:***

ഉപരിപഠനത്തിനായി സ്വന്തം മാതാപിതാക്കളേയും നാടും വിട്ട് Professional College കളിലേക്കു പോകുന്ന നമ്മുടെ കുഞ്ഞുങ്ങൾക്ക് ആരാധനയിൽ മുടക്കംകൂടാതെ സംബന്ധിക്കുവാൻ Professional College നു സമീപമായി പള്ളികളും Guidance Centre ഉം അത്യാവശ്യമായി നിർമ്മിച്ച് കുഞ്ഞുങ്ങൾക്ക് ആശ്വാസവും മാർഗ്ഗനിർദ്ദേശവും നൽകണം. മാതാപിതാക്കൾ അടുത്തില്ലാത്ത കുഞ്ഞുങ്ങൾക്ക്, സഭാമാതാവ് മുമ്പോട്ടുവന്നാൽ ഈ Guidance Centre മൂലം കുഞ്ഞുങ്ങൾക്ക് ആശ്വാസം ലഭിക്കും. തക്കസമയത്തെ ഉപദേശങ്ങൾ വെള്ളിത്താലത്തിൽ പൊൻനാരങ്ങാ പോലെ കുഞ്ഞുങ്ങളുടെ മനസ്സിൽ എന്നും വിളങ്ങും. അങ്ങനെ കുഞ്ഞുങ്ങൾ മാതാപിതാക്കൾക്കും സഭയ്ക്കും നഷ്ടപ്പെടാതെ മിന്നുന്ന പൊന്നുപോലെ ശോഭിക്കും. ആയതിനുവേണ്ട എല്ലാ ഒത്താശകളും ചെയ്യേണ്ടതും അത്യന്താപേക്ഷിതമാണ്.

***7. കുടുംബപ്രാർത്ഥന:***

വിശ്വാസത്തിലടിസ്ഥിതമായ ഒത്തൊരുമിച്ചുള്ള കുടുംബജീവിതം കെട്ടിപ്പടുക്കാനും മാതാപിതാക്കളേയും പ്രായമായവരേയും സ്നേഹവും പരിപാലനവും നല്കി പരിപോഷിപ്പിക്കുവാനുമുള്ള സംവിധാനം കുടുംബത്തിൽ ഉണ്ടാകുന്നതിനായി കുടുംബപ്രാർത്ഥന മുടക്കം കൂടാതെ നടത്തുവാൻ ഭാര്യാഭർത്താക്കന്മാർ ശ്രദ്ധിക്കണം.

***8. Pre-Marital Counselling Compulsory ആക്കുക:***

വിവാഹത്തിനുമുമ്പ് ഇത് നടത്തിയാലെ ദേശകുറി കൊടുക്കുകയോ വിളിച്ചു ചൊല്ലുകയോ ചെയ്യു എന്ന നിലപാട് വരുത്തിയാൽ ജനങ്ങൾക്ക് ഇതിനേക്കുറിച്ച് അറിവു ലഭിയ്ക്കും. പരിചയസമ്പന്നരായ വൈദികർ ഉപദേശിച്ചും സമ്മാനമായി ഒരു ബൈബിളും കുടുംബജീവിതത്തെക്കുറിച്ചുള്ള ഒരു പുസ്തകവും കൊടുത്ത് സഭ അനുഗ്രഹിച്ചാൽ ഈ വധൂവരന്മാർ അക്വില്ല-പ്രിസ്കില്ലാ ദമ്പതിമാരെപോലെയാകും. ഇവരിൽനിന്ന് ഉത്തമസന്താനങ്ങളേയും സത്യവിശ്വാസം നേരായി പഠിപ്പിക്കുന്ന ഉത്തമ ഇടയന്മാരെയും ഭാവിയിൽ പ്രതീക്ഷിക്കാം.

***9. ധ്യാനകേന്ദ്രങ്ങൾ തുടങ്ങുക:***

ജനങ്ങൾക്ക് ചെന്നെത്താവുന്ന സ്ഥലങ്ങളിൽ ധ്യാനകേന്ദ്രങ്ങൾ നമ്മുടെ വിശ്വാ

സത്തിലടിസ്ഥിതമായി ആരംഭിക്കണം. പരുമലയിൽ ധ്യാനത്തിനുള്ള സൗകര്യം ഉണ്ടെങ്കിലും 24 മണിക്കൂറും ധ്യാനം നയിക്കുവാനും കൂടെ ധ്യാനിക്കുവാനും വൈദികരില്ലാത്തതിനാൽ ശ്രദ്ധ പലവഴിക്കു തിരിയുന്നു. ആയതിനുവേണ്ട ക്രമീകരണങ്ങൾ ആവശ്യമാണ്. കൂടാതെ സൈപ്രസിലെ സന്യാസിവരന്മാർ ഉപവസിച്ച് ധ്യാനിക്കുന്നതുപോലെ ഗുഹകൾ കൂടി ഉണ്ടാക്കി സൗകര്യപ്പെടുത്തിയാൽ "മിണ്ടാതിരുന്നു ഞാൻ ദൈവമെന്ന് അറിഞ്ഞുകൊൾവീൻ"- (Psal. 46:10) എന്ന തിരുവചനവും നിവർത്തിയാകും.

*10. ഓർത്തഡോക്സ് വിശ്വാസതത്വങ്ങൾ സംരക്ഷിക്കുക:*

കൂണുപോലെ മുളച്ചുവരുന്ന ആത്മീയ സംഘങ്ങളിൽനിന്നും നമ്മുടെ സഭയെ സംരക്ഷിച്ച് സഭയോടുള്ള താല്പര്യവും കൂറും ബലപ്പെടുത്തണം. പരിശുദ്ധ പരുമല തിരുമേനി പറഞ്ഞിട്ടുള്ള "ഇളക്കം തട്ടി പീപ്പിൾസിൽ"നിന്നും വിടുതൽ നേടുന്നതിന് കാത്തിരുന്നു പ്രാർത്ഥിക്കുകയും വിട്ടുപോയവരെ സത്യവിശ്വാസം പഠിപ്പിച്ചു തിരികെ കൊണ്ടുവരികയും ചെയ്യണം.

*11. എക്യുമിനിക്കൽ സമീപനം:*

വിശ്വാസപരമായ കാര്യങ്ങൾ ഒഴിച്ച് തൊട്ടുകളിച്ചാൽ നോവാത്ത എല്ലാ കാര്യങ്ങളിലും വേദികളിലും സഭകൾ ഒന്നിക്കാൻ നമ്മുടെ സഭ മുന്നോട്ടുവന്നാൽ സഭ ഒന്നേയുള്ളു, ഒരു കർത്താവും ഒരു മാമോദീസായും, ഒരു സുവിശേഷവുമേ ഉള്ളു എന്ന വിശ്വാസപ്രഖ്യാപനം അർത്ഥമുള്ളതാകും.

*12. പരസ്പരം പങ്കിടുവാനുള്ള മനസ്ഥിതി വളർത്തണം:*

"ലഭിച്ചതല്ലാതെ ഒന്നുമില്ലന്നു" പൗലോസ് അപ്പോസ്തോലൻ പറഞ്ഞതനുസരിച്ച് ലഭിച്ചതെല്ലാം മറ്റുള്ളവരുമായി പങ്കിടുകയും Resource Sharing System ജീവിതത്തിൽ പ്രാവർത്തികമാക്കുകയും ചെയ്യണം. അതിന് സ്വയം വെറുമയാക്കൽ സിദ്ധാന്തം മനസ്സിലാക്കി "അവൻ ദൈവമായിരിക്കെ ദാസവേഷം ധരിച്ചതു"പോലെ നാമും എല്ലാം ഉള്ള അവസ്ഥയിൽ ഒന്നുമില്ലാത്ത അവസ്ഥയായി തീരണം. ആയതിനാലാണ് "മനുഷ്യപുത്രന്മാരെ ദൈവപുത്രനാക്കുവാനാണ് സാക്ഷാൽ ദൈവപുത്രൻ മനുഷ്യപുത്രനായത്"—പ. അത്താനാസ്യോസ് പറഞ്ഞിരിക്കുന്നത്. ആയതിനാൽ യേശുക്രിസ്തുവിനേപ്പോലെ താഴ്മധരിച്ച് താഴേക്കിടയിലേക്കു കടന്നുചെന്ന് സകലവും പങ്കിടണം.

*13. Internet പ്രയോജനപ്പെടുത്തുക:*

നമ്മുടെ സഭാചരിത്രം Internet-ൽ കൊടുത്താൽ ചരിത്ര വിദ്യാർത്ഥികൾക്കും സഭയെക്കുറിച്ച് ആരോപണവും ആശങ്കയും ഉള്ളവർക്കും പ്രയോജനപ്പെടുകയും സഭ വളരുകയും ചെയ്യും.

*14. അഖിലഭാരതവീക്ഷണം:*

2000 ആകുന്നതിനുമുമ്പ് ഒരഖിലഭാരതവീക്ഷണം നല്കി ഭാരതീയ മക്കളെ ക്രിസ്തുവിന്റെ സ്നേഹമഹത്വം കാണിപ്പാൻ അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി ആഗ്രഹിച്ചു പ്രവർത്തിക്കുന്നു. അത് 21-ാം നൂറ്റാണ്ടിൽ പൂർത്തീകരിക്കപ്പെടാൻ സകലരും സകലവും നല്കി അനീതിയോട് എതിർക്കണം.

*15. Holistic Healing ലൂടെ ലോകസമാധാനം നല്കുക:*

ലോകത്ത് ഇന്ന് സമാധാനം ഇല്ലാത്തതിനാൽ മനുഷ്യൻ സഭയ്ക്കിന്ന് പ്രാധാന്യം കൊടുക്കുന്നു. മനുഷ്യൻ രോഗത്താലും പാപത്താലും ഭാരത്താലും വലയുന്ന കാലയളവിൽ സമാധാനത്തിനായി ഓടി നടക്കുന്നു. അവിടെ അത്യാവശ്യമായി ഉണ്ടാകേണ്ടത് കാലംചെയ്ത ഭാഗ്യസ്മരണാർഹനായ അഭിവന്ദ്യ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി വിഭാവനം ചെയ്ത "സമ്പൂർണ്ണരോഗസൗഖ്യമാണ്" ഈ Holistic Healing ശരീരാത്മമനസ്സുകൾക്ക് ഉണ്ടാകേണ്ട ഒന്നാണ്. അതിനായി സമർപ്പിക്കാനുള്ള മനസ്സ് മനുഷ്യന് ഉണ്ടാകണം. എളിമപ്പെട്ട് അനുതാപമുള്ള ഹൃദയവുമായി തിരുസന്നിധിയിൽ വരുമ്പോൾ സമ്പൂർണ്ണ സമഗ്രമായ രോഗസൗഖ്യം ലഭിച്ചു എന്നു വിശ്വസിക്കുക. ഈ അനുഭവത്തിലേക്ക് പരസ്യവും ബഹളവും ഇല്ലാത്ത നമ്മുടെ ശാന്തമായ നിലപാടും വിശ്വാസവും നിലനിർത്തി ജനങ്ങളെ ബോധവൽക്കരിക്കണം.

*16. രക്ഷദൈവത്തിന്റെ ദാനമെന്ന് മനസ്സിലാക്കി കൊടുക്കുക:*

ഇന്ന് എവിടെയും കേൾക്കുന്ന വാക്കാണ് 'രക്ഷ.' ഇത് ഈ ലോകത്തിൽവെച്ച് പൂർത്തീകരിക്കപ്പെടുന്നില്ല. അതുകൊണ്ട് ആരും രക്ഷിക്കപ്പെട്ടു എന്ന് പൂർണ്ണമായി പറയുക സാദ്ധ്യമല്ല. രക്ഷയുടെ അനുഭവത്തിലേക്ക് പ്രവേശിച്ച് അതിൽ വളരുകയാണ് വിശ്വാസികളും അപ്പോസ്തോലന്മാർപോലും. "കൃപയാലല്ലോ നിങ്ങൾ വിശ്വാസം മൂലം രക്ഷിക്കപ്പെട്ടിരിക്കുന്നത്, അതിനും നിങ്ങൾ കാരണല്ല; ദൈവത്തിന്റെ ദാനമത്രെയാകുന്നു" (Eph. 2:8) ആയതിനാൽ നീ വിശ്വസിച്ച് വായ്കൊണ്ട് ഏറ്റു പറഞ്ഞാലെ രക്ഷിക്കപ്പെടു എന്ന മറ്റുള്ള സഭകളിലെ പഠിപ്പിക്കലിനെ നാം സ്വീകരിക്കാതിരിക്കാനായി വേണ്ട ഉപദേശങ്ങൾ ഇടവകതലത്തിൽ നല്കണം.

*17. സഭ ദൃശ്യരും അദൃശ്യരും ഉൾപ്പെട്ടതെന്ന് ഉറപ്പുവരുത്തുക:*

അപ്പോസ്തോലന്മാരും പ്രവാചകന്മാരും അതിന്റെ അടിസ്ഥാനമായി സഭ പണിയപ്പെട്ടുവരുന്നു. (Eph. 2:20-22) "സിദ്ധന്മാരായ നീതിമാന്മാരുടെ ആത്മാക്കൾ സഭയിലുണ്ട്" (Heh. 12:22-24). "കർത്താവ് ജീവിക്കുന്നതിനാൽ അവനെ അറിയുന്നവർ അവനോടുകൂടെ ജീവിച്ചുകൊണ്ട് സഭയിൽ വസിക്കും" (യോഹ. 14:17-19). ഈ വചനങ്ങളിൽ നിന്നെല്ലാം സഭ ദൃശ്യരും അദൃശ്യരും ഉൾപ്പെട്ടതാണെന്ന് വിശ്വാസികൾ മനസ്സിലാക്കിയാൽ മാത്രമേ ആത്മാക്കൾ സജീവരാണെന്ന് മനസ്സിലാക്കി അവരെ ഓർക്കുകയും ബഹുമാനിക്കുകയും ചെയ്യു. ഈ ദർശനം എല്ലാവരിലും വളർത്തണം.

*18. പൗരോഹിത്യം:*

സഭ മുഴുവൻ രാജകീയ പുരോഹിതവർഗ്ഗമാണ് (1 Peter. 2: 5-9) സഭയിലെ പൗരോഹിത്യ സ്ഥാനികൾ ക്രിസ്തുവിന്റെ സ്ഥാനാപതികൾ ആണ്. യേശുക്രിസ്തുവിന്റെ നിത്യബലിയിലുള്ള പങ്കാളിത്തമാണ് വി. കുർബ്ബാന. അത് ക്രിസ്തുവാകുന്ന കുഞ്ഞാടിന്റെ പുണ്യാഹരക്തസംസർഗ്ഗവുമാണ്. ഈ വക കാര്യങ്ങൾ മനസ്സിലാക്കിയാൽ പൗരോഹിത്യത്തെ ബഹുമാനിക്കുകയും വി. ബലിയുടെ അർത്ഥവ്യാപ്തിയെ മനസ്സിലാക്കി നിത്യവും വി. കുർബ്ബാന അനുഭവിക്കുകയും ചെയ്യും. ഇത്തരത്തിലുള്ള പ്രേരണയും ഉത്തേജനവും പഠിപ്പിക്കലും കുറച്ചുകൂടെ കൂടുതലായി ഉണ്ടായാൽ 21-ാം നൂറ്റാണ്ടിലെ സഭയെക്കുറിച്ചുള്ള പ്രതീക്ഷകൾ വളരെ വിപുലവും അർത്ഥവ്യാപ്തിയും ഉള്ളതായി തീരും.

മുകളിൽ പറഞ്ഞിരിക്കുന്ന പ്രതീക്ഷകൾ എല്ലാം പ്രവൃത്തിപദത്തിൽ കൊണ്ടുവന്നാൽ കർത്താവിന്റെ ഹിതപ്രകാരം ഒരുത്തനും നശിച്ചുപോകാതെ അനേക ആത്മാക്കളെ നേടുന്ന വിശ്വാസവും പ്രവർത്തിയും ഉള്ള സ്തുതി ചൊവ്വാക്കപ്പെട്ട വി. സഭയുടെ ഉത്തമമക്കൾ എന്ന് അഭിമാനിക്കുകയും സഭയെക്കുറിച്ചുള്ള ഈ നല്ല പ്രതീക്ഷകൾ പൂവണിയുകയും ചെയ്യും.

"സഭയെ നീ വാഴ്ക നീണാൾ
മശിഹാ തൻ മണവാട്ടിയായ്
സ്ലീബാ തന്റെ വിജയത്തിൽ
തിരുമകുടം ചൂടി."

◁ സ്മരണാഞ്ജലി ▷



# മാർ ദീയസ്കോറോസ് ഓർത്തഡോക്സ് വിശ്വാസത്തിന്റെ കാവൽ ഭടൻ

ഫാ. സാമുവൽ ജോൺ തേവത്തുമണ്ണിൽ

തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായും രണ്ട് പതിറ്റാണ്ട്കാലം ഭദ്രാസനത്തെ നന്നായി ഭരിച്ചശേഷം ഈ കഴിഞ്ഞ ജൂലൈ 23-ാം തീയതി വെളുപ്പിന് തന്റെ ഓട്ടം തികച്ച് 'നീതിമാന്റെ മരണം ഉറക്കംപോലെ' എന്ന വേദവചനം അന്വർത്ഥമാക്കി ദൈവസന്നിധിയിലേക്ക് എടുക്കപ്പെട്ട ഗീവർഗീസ് മാർ ദീയസ്കോറോസ് തിരുമേനിയുടെ പാവന സ്മരണയ്ക്കുമുമ്പിൽ ശ്രദ്ധാഞ്ജലികൾ അർപ്പിച്ചുകൊണ്ട് അവിടുത്തെ ആദ്യകാല സെക്രട്ടറിമാരിൽ ഒരാളിന്റെ ചില ചിതറിയ ചിന്തകൾ ഇവിടെ കുറിക്കട്ടെ!

എനിക്ക് 13 വയസ്സ് ഉള്ളപ്പോഴാണ് ഞാൻ ആദ്യമായി തിരുമേനിയെ കാണുന്നത്. അന്ന് ടി.ഇ. ജോർജ് അച്ചനായ അദ്ദേഹം തുമ്പമൺ ഭദ്രാസന സെക്രട്ടറിയായിരുന്നു. ഒരിക്കൽ തുമ്പമൺ എം.ജി. സൺഡേസ്കൂളിന്റെ വാർഷികത്തിന് അദ്ദേഹം വന്ന് ഒരു പ്രസംഗം ചെയ്യുകയുണ്ടായി. ബഹുമാനപ്പെട്ട അച്ചന്റെ ആകാരഭംഗിയും പ്രസംഗവും ബാലനായ എന്നെ നന്നേ ആകർഷിച്ചു. തന്റെ പ്രസംഗത്തിൽ പറഞ്ഞ ഒരു കാര്യം ഞാൻ ഇപ്പോഴും ഓർക്കുന്നു. "എന്റെ മാതാപിതാക്കൾ കണ്ണുനീർ ഒഴുക്കി പ്രാർത്ഥിച്ചതുകൊണ്ടായിരിക്കാം ഒരുപക്ഷേ, ഞാൻ ഈ വേഷത്തിൽ ഇവിടെ വന്ന് നിങ്ങളുടെ മുമ്പിൽ നിൽക്കുവാനും നിങ്ങളോട് ദൈവവചനം സംസാരിപ്പാനും ഇടയായത്. ആയതിനാൽ മാതാപിതാക്കൾ കുഞ്ഞുങ്ങൾക്കുവേണ്ടി കരഞ്ഞു പ്രാർത്ഥിക്കണം." കുട്ടികളെക്കുറിച്ചുള്ള ആത്മീയ ദർശനം അന്നേ ഉണ്ടായിരുന്നതുകൊണ്ടാകാം പിന്നീട് മെത്രാപ്പോലീത്താ ആയപ്പോൾ സഭയുടെ ബാലസമാജത്തിന്റെ പ്രസിഡന്റായതും വികലാംഗരായ ബാലന്മാർക്കുവേണ്ടി ബാലഭവനവും അനുബന്ധസ്ഥാപനങ്ങളും പടുത്തുയർത്തിയതുമെന്നു ചിന്തിച്ചുപോകുന്നു.

രണ്ടാമത് ഇദ്ദേഹത്തെ കാണുന്നത് ഓമല്ലൂർ മാർക്കറ്റു മൈതാനത്ത് ആയിരക്കണക്കിന് വിശ്വാസികളെ സാക്ഷിനിർത്തി തീപ്പൊരി പ്രസംഗം ചെയ്യുന്ന സഭാസംരക്ഷണസമിതിയുടെ കൺവീനറായ ജോർജ്ജ് അച്ചനെയാണ്. മലങ്കരയിലെ ഇപ്പോഴത്തെ കക്ഷിവഴക്ക് രൂക്ഷമായ കാലഘട്ടത്തിൽ വിശ്വാസികളെ ഓർത്തഡോക്സ് സഭയുടെ വിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുവാൻ അച്ചൻ അന്നുചെയ്ത പ്രസംഗം എന്നെ സഭയോടും സഭയിലെ പിതാക്കന്മാരോടുമുള്ള സ്നേഹവും ബഹുമാനവും വളരുവാൻ ഇടയാക്കിയെന്ന് പറയുന്നതിൽ എനിക്ക് അഭിമാനമുണ്ട്. സഭയുടെ വിശ്വാസവും പാരമ്പര്യവും അണുവിട വ്യതിചലിക്കാതെ പ്രവർത്തിച്ച കാലം ചെയ്ത ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ കീഴിൽ പ്രവർത്തിച്ച ജോർജ്ജ് അച്ചന് പിന്നീടു തന്റെ ഭദ്രാസനഭരണത്തിലും ഇതു വെളിപ്പെടുത്തുവാൻ കഴിഞ്ഞിട്ടുണ്ട്.

പിന്നീട് കാണുന്നത് 1979-ൽ മെത്രാപ്പോലീത്താ ആയതിനുശേഷം സെമിനാരി പാഠനത്തിന് എന്നെ അയയ്ക്കുന്ന സന്ദർഭത്തിലാണ്. ദീർഘകാലം തുമ്പമൺ കത്തീഡ്രലിന്റെ കൈക്കാരനായ എന്റെ പിതാവുമായിട്ടുള്ള തിരുമേനിയുടെ അടുപ്പമാണ് ആ വഴിയിലേക്ക് എന്നെ എത്തിച്ചത്. '79-ൽ തിരുവനന്തപുരം ഭദ്രാസനം രൂപീകൃതമായശേഷം സെമിനാരി പഠനത്തിനയയ്ക്കുന്ന രണ്ടാമത്തെ ബാച്ചിലെ രണ്ട് അംഗങ്ങളിൽ രണ്ടാമനായിരുന്നു ഞാൻ. അന്നുമുതൽ കാലംചെയ്യുന്നതുവരെ ഏകദേശം 20 വർഷക്കാലം ഞങ്ങൾ തമ്മിൽ ഒരു പിതാവും മകനും എന്ന കണക്കേ ആയിരുന്നു. 1984-ൽ എന്റെ സെമിനാരി പഠനത്തിനുശേഷം അദ്ദേഹത്തിന്റെ സെക്രട്ടറിയായി ഞാൻ നിയമിതനായി. '84, '85, '86 എന്നീ കാലഘട്ടത്തിൽ അപ്രകാരം സേവനം അനുഷ്ഠിക്കുവാൻ ഇടയായത് ജീവിതത്തിലെ മറക്കാൻ പറ്റാത്ത ഓർമ്മകളായി ഇപ്പോഴും അവശേഷിക്കുന്നു. അന്നു തിരുമേനിക്ക് ഏറെക്കുറെ ആരോഗ്യമുള്ള സമയമായിരുന്നു. ഭാരതത്തിന്റെ ഒരറ്റംമുതൽ മറ്റേ അറ്റംവരെ അദ്ദേഹത്തോടൊപ്പം യാത്ര ചെയ്യുവാൻ ഇടയായത് കൂടുതൽ അറിവും ജ്ഞാനവും എന്നിൽ വളർത്തുവാൻ സംഗതിയായി. അങ്ങനെ അദ്ദേഹത്തെ വ്യക്തിപരമായി അടുത്തറിയാനും വീക്ഷിക്കുവാനും കഴിഞ്ഞിട്ടുണ്ട്.

ആഡംബര രഹിതമായ ജീവിതം നയിച്ച ആളായിരുന്നു തിരുമേനി. ഇന്നത്തെ ഭൗതികലോകത്തിൽ കാണുവാൻ കഴിയുന്ന വലിയ കോളിളക്കമൊന്നുമില്ലായിരുന്നു അദ്ദേഹത്തിന്റെ ജീവിതത്തിന്. ആഹാരത്തിലും വസ്ത്രത്തിലും ജീവിതചര്യകളിലും മിതത്വവും ലാളിത്യവും പ്രകടമാക്കിയിരുന്നു. 1984-ൽ ഇന്ത്യയുടെ അന്നത്തെ പ്രസിഡന്റ് ഗ്യാനി സെയിൽസിംഗ് തിരുവനന്തപുരത്തുവന്നപ്പോൾ പട്ടണത്തിലുള്ള എല്ലാ പ്രമുഖ വ്യക്തികളേയും വലിയ വിരുന്നിന് (Banguest) ഗവർണർ ക്ഷണിച്ചിരുന്നു. ക്ഷണം തിരുമേനിക്കും സെക്രട്ടറിക്കും ലഭിച്ചു. അതിൽപോയി സംബന്ധിക്കുന്ന കാര്യം ഞാൻ ഓർമ്മപ്പെടുത്തിയപ്പോൾ തിരുമേനി പറഞ്ഞ മറുപടി "അങ്ങനെയുള്ള ആഡംബര സദസ്സുകളിൽ പോകാൻ വിളിക്കപ്പെട്ടവരല്ല നമ്മൾ" എന്നാണു പറഞ്ഞത്. അല്പം വിഷമംതോന്നിയ എനിക്ക് പിന്നീട് അദ്ദേഹത്തിന്റെ ലളിതവും ഒതുങ്ങിയതുമായ ജീവിതമാതൃകയാണു മനസ്സിലാക്കുവാൻ കഴിഞ്ഞത്. മറിച്ച് ദിവംഗതയായ ശ്രീമതി ഇന്ദിരാഗാന്ധിയുടെ ചിതാഭസ്മം തിരുവനന്തപുരത്ത് കൊണ്ടുവന്നപ്പോൾ ആദരാഞ്ജലികൾ അർപ്പിക്കാൻ മുൻപന്തിയിൽ എത്തിയിരുന്നു.

തന്റെ ജീവിതവും സ്വത്തും പരിപൂർണ്ണമായി സഭയ്ക്കും സമൂഹത്തിനുംവേണ്ടി പരിത്യജിച്ച ഒരു ത്യാഗികൂടിയായിരുന്നു തിരുമേനി. തനിക്ക് പിതൃസ്വത്തായി ലഭിച്ച 3 ഏക്കർ സ്ഥലവും കെട്ടിടവും സഭയ്ക്ക് നല്കി അവിടെ ഇന്ന് മനോഹരമായ ഒരു ദേവാലയവും വിശുദ്ധ ത്രിത്വനാമത്തിൽ ഒരു ആശ്രമവും പടുത്തുയർത്തി. തന്റെ നിത്യവിശ്രമംകൊണ്ട് ആ സ്ഥലം ഇന്ന് പരിശുദ്ധമാക്കപ്പെട്ടിരിക്കുകയാണ്. ഒരുപക്ഷേ, ദൈവവിളികേട്ട് അദ്ദേഹം തിരിഞ്ഞു വരാതിരുന്നുവെങ്കിൽ ഉന്നത ബിരുദങ്ങളുള്ള അദ്ദേഹത്തിന് ഉന്നത പദവിയിലുള്ള ഒരു സർക്കാർ ഉദ്യോഗസ്ഥനായി വിരമിക്കാമായിരുന്നു. ബാങ്ക് ഉദ്യോഗം രാജിവച്ചിട്ടാണ് വൈദികസെമിനാരിയിൽ പഠിക്കുവാൻ പോയത്. കോഴഞ്ചേരിയിലെ ശ്രേഷ്ഠമായ തേവർവേലിൽ കുടുംബത്തിൽ പിറന്ന അദ്ദേഹത്തെ ഒരിക്കൽ കുടുംബയോഗ



ത്തിന്റെ ഭാരവാഹികൾ തിരുവനന്തപുരത്തുവന്ന് കോഴഞ്ചേരിയിൽ നടക്കുന്ന കുടുംബപൊതുയോഗത്തിൽ മുഴുവൻ സമയവും ചെലവഴിക്കണമെന്ന് ആവശ്യപ്പെട്ടു. അപ്പോൾ അദ്ദേഹം പറഞ്ഞ വാക്ക് ഇപ്പോഴും ഞാൻ ഓർക്കുന്നു. "ലോകമെ തറവാട് എന്നുപറഞ്ഞ് ഇറങ്ങിയിരിക്കുന്ന ഞാൻ ഇനിയും കുടുംബയോഗങ്ങളിൽ വന്നു മുഴുവൻ സമയവും ചെലവഴിക്കുന്നത് ഒട്ടും ഉചിതമായ കാര്യമല്ല. നിങ്ങളുടെ ക്ഷണം സ്വീകരിച്ച് അവിടെവന്ന് ഒരു ചെറിയ പ്രസംഗം നടത്തിപോരു"മെന്നു പറഞ്ഞു. ഈ വാക്കുകൾ സഭയാണ് തന്റെ കുടുംബമെന്നും സഭാമക്കളെല്ലാം തന്റെ കുടുംബാംഗങ്ങൾ ആണെന്നുമുള്ള സമർപ്പണചിന്തയെ വെളിവാക്കുന്നു.

കർമ്മനിരതനായ ഒരു നല്ല ഭദ്രാസനാധിപനായിരുന്നു തിരുമേനി. 1979 മുതൽ മെത്രാസന കേന്ദ്രമായി പ്രവർത്തിച്ചുവന്ന കുമാരപുരത്തെ ടാഗോർ ഗാർഡൻസിലെ 24-ാം നമ്പർ വാടക കെട്ടിടത്തിൽ ഇരുന്നു കൊണ്ട് ദീർഘവീക്ഷണത്തോടും കുശാഗ്രബുദ്ധിയോടും കൂടി പ്രവർത്തിച്ചതിന്റെ ഫലമാണ് വെറും മണ്ണിൽ കിടന്ന പ്രസ്ഥാനങ്ങളും ദേവാലയങ്ങളും ഇന്നു വിണ്ണിലാക്കുവാൻ കഴിഞ്ഞത്. ധാരാളം പള്ളികൾ അദ്ദേഹത്തിന്റെ കാലത്ത് പണിപൂർത്തിയാക്കി കൂദാശചെയ്യുവാൻ സാധിച്ചു. എല്ലാറ്റിനും ഉപരി കേരളത്തിന്റെ തലസ്ഥാനനഗരിക്ക് ചേരുന്ന ഒരു ഭദ്രാസനകേന്ദ്രം പടുത്തുയർത്തുവാൻ കഴിഞ്ഞു. ആതുരസേവനരംഗത്തും വിദ്യാഭ്യാസ മേഖലയിലും തന്റേതായ വ്യക്തിമുദ്ര പതിപ്പിക്കുവാൻ കഴിഞ്ഞതിന്റെ മകുടോദാഹരണമാണ് ഇന്നു ശ്രീകാര്യത്തു കാണുന്ന സ്കൂളും വികലാംഗ ബാലഭവനവും. സഭയുടെ മിഷൻ പ്രവർത്തനത്തെപ്പറ്റി നല്ല ദർശനമുള്ള ആളായിരുന്നു തിരുമേനി. തന്റെ പള്ളി സന്ദർശനവേളകളിൽ പറയുന്ന ഒരു കാര്യമാണ് "നിങ്ങളുടെ മക്കളെ ദൈവത്തിനു കൊടുക്കണം." ആദ്ധ്യാത്മികസംഘടനകളുടെ പുനരുദ്ധാനം, ഭദ്രാസന സുവിശേഷ സംഘം വഴിയായുള്ള മദ്ധ്യസ്ഥപ്രാർത്ഥനാ യോഗങ്ങൾ, നിർമ്മാണ പ്രവർത്തനങ്ങൾ, മുടക്കം കൂടാതെയുള്ള ഔദ്യോഗിക പള്ളി സന്ദർശനം എന്നിവയിൽ കൂടി ഭദ്രാസനത്തെ മുഴുവൻ പരിവർത്തനത്തിലേക്ക് കൊണ്ടുവരുവാൻ കഴിഞ്ഞിട്ടുണ്ട്. തന്റെ അനാരോഗ്യത്തെ വകവക്കാതെ തളരാത്ത മനസ്സുമായി എവിടെയും ഓടിനടന്നു. പരിശുദ്ധനായ പൗലോസ് ശ്ലീഹാ പറയുന്നതുപോലെ "ഞാൻ നല്ല ഓട്ടം ഓടി, പോർ പൊരുതി, വിശ്വാസം കാത്തു, നീതിയുടെ കിരീടം എനിക്ക്." ആ സ്വർഗ്ഗീയ കിരീടം പ്രാപിപ്പാൻ പൊന്നു തിരുമേനിക്കും ഇടയാകട്ടെയെന്നു പ്രാർത്ഥിക്കുന്നു.

തന്റെ വിളിയെപ്പറ്റി ഉത്തമബോധമുള്ള തിരുമേനിയുടെ മാതൃക പിൻഗാമിക്കും ഉണ്ടാകട്ടെയെന്ന് ആശംസിക്കുന്നു. തിരുമേനിയുടെ സ്നേഹവാത്സല്യങ്ങൾ ഒരുപാട് അനുഭവിച്ചിട്ടുള്ള എനിക്ക് ആ ധന്യ പുരോഹിത ശ്രേഷ്ഠന്റെ ത്യാഗപൂർണ്ണമായ ജീവിതത്തിന്റെ മുമ്പിൽ എന്നും ബഹുമാനാദരവുകൾ മാത്രമെ ഉള്ളൂ. ഇമ്പങ്ങളുടെ പറുദീസയിൽ അങ്ങേയ്ക്ക് വാസവും ആനന്ദവും ആയിരിക്കട്ടെ. പിതാവേ അങ്ങയുടെ പ്രാർത്ഥന ഞങ്ങൾക്കെന്നും കോട്ട ആകണമേ!

# ജഗന്നാഥൻ

## വെള്ളിക്കോൽ

....... മരിച്ചു. കേട്ടപ്പോൾ രണ്ടു കൊടുക്കാനാണ് തോന്നിയത്. അന്തരിച്ചവന്. ഏതോ മണ്ടത്തരത്തിൽ സ്വയം കുടുങ്ങിയതുപോലെ തോന്നി. അവനത് പതിവില്ലാത്തതായിരുന്നു. ധിക്കാരം കാണിച്ചതാണോ? ഓർത്തുപോയി. എന്നാൽ, ആരെയും ധിക്കരിക്കുന്ന മരണം അവന്റെമേൽ ചാടി വീണതാണ്. വിളിച്ചുവരുത്തിയതല്ല. അതുകൊണ്ട് ആ വാർത്ത വന്നപ്പോൾ ഞെട്ടലല്ല അനുഭവപ്പെട്ടത്. അന്ധാളിപ്പാണ്. എന്തിനാ മരിച്ചതെന്നു ചോദിച്ചു. കിടക്കുന്നവനെപ്പോലെ കൂടെ നിന്നവരും മൗനമാണ് മടക്കിത്തന്നത്. എല്ലാ ധിക്കാരവും അതിന്റെ മുമ്പിൽ തലകുനിക്കുന്നു. മരണമാണ് ഏറ്റവും ശക്തനായ വെട്ടിനിരത്തുകാരൻ. എല്ലാവരെയും സ്ഥിതി സമത്വത്തിലേക്ക് നയിക്കുന്ന ഒറിജിനൽ സോഷ്യലിസ്റ്റ്. അവൻ സിമിത്തേരിയുടെ സെമീന്ദാർ, അനുഭവത്തിൽ.

ഏറ്റവും പഴക്കമേറിയ ആവർത്തനമാണല്ലോ ജനനവും മരണവും. ചലനവും ചലനമില്ലായ്മയും. ഈ ആവർത്തനത്തിന് ഇതുവരെയും തീർത്തൊരു വ്യാഖ്യാനമെഴുതിയിട്ടുള്ളതായി അറിവില്ല. താൻ ആഗ്രഹിക്കാതെ ഒരുവൻ ജനിക്കുന്നു. അവൻ ആവശ്യപ്പെടാതെ മരിക്കുന്നു. തോമസ് അക്വിനാസ് പറയുന്നതുപോലെ ചുരുക്കത്തിൽ അതൊരു 'വരവും പോക്കും'. അതിനിടയ്ക്കുള്ളതിന് അവൻ ഉത്തരവാദിയും! അവനല്ലങ്കിൽപ്പിന്നെ ആരാണടിമ! വിമോചനസമരം എത്ര നടന്നു? ഇതിനൊരാമുഖം എഴുതുവാൻ ആർക്കെങ്കിലും സാധിച്ചോ? ഈ സസ്പെൻസ് നിലനില്ക്കുന്നതല്ലേ ജീവിതത്തിന്റെ മർമ്മം. എങ്കിലും നോട്ടീസ് തരാതെ ആ സുഹൃത്ത് പോയതിൽ ഞാൻ പ്രതിഷേധിച്ചു. അവനോ? തരപ്പെട്ടാൽ, തമ്മിൽ കണ്ടാൽ ആദ്യം ചോദിക്കുന്നതതായിരിക്കും.

ആ തലയെടുപ്പ്. ഈടേറിയ ഒരെടുപ്പ് തന്നെയാണത്. കൂട്ടത്തിൽ ഉയർന്ന് നില്ക്കുന്ന ശിരസ്സ്. വേറിട്ടൊരു ശബ്ദം. നരപതിച്ചെടുത്തു തുടങ്ങിയെങ്കിലും അത് പ്രായത്തിലുപരിയുള്ള ആദരവ് നേടുന്നു. മീശ മേനിയുടേതല്ല. മേന്മയുടേതാണ്. അകത്ത് സന്തോഷം ഉദിക്കുമ്പോൾ പുറത്ത് മീശയും എഴുന്നേറ്റ് നിന്ന് ചിരിക്കുന്നു. വാത്സല്യം പരത്തുന്നു. അപ്പോള വയ്ക്ക് തലോടലും ഓടിയെത്തും. കുലത്തിനൊത്ത ആകാരപുഷ്ടിമയും. നീളത്തിലും വീതിയിലും. സേവനത്തിലും സംഘർഷത്തിലും നനവ് അറിഞ്ഞിട്ടില്ലാത്ത നട്ടെല്ല്. ഇലഞ്ഞിയുടെ ഈടാണതിന്.

പക്വത അത് അയാളുടെ മുഖമുദ്ര, ഏത് അധികാരത്തോടും ഒപ്പത്തിനൊപ്പം നിന്ന് സംസാരിക്കുവാൻ സാമർത്ഥ്യവും സംസ്കാരവുമുള്ളവൻ. സാധാരണക്കാരനെപ്പോലെ നില്ക്കുന്നത് കണ്ണിന് കൗതുകം. ചിന്തയ്ക്ക് പ്രേരകം. എന്താണ് പക്വത? മാറ്റംവരുത്താൻ ഒക്കാത്തവയുമായി സമാധാനത്തോടെ ചേർന്നുപോകുവാനുള്ള കഴിവും മാറ്റം വരുത്തേണ്ടതിനെ മാറ്റുവാനുള്ള ധൈര്യവും ഇവ രണ്ടും തമ്മിലുള്ള വ്യത്യാസം എന്തെന്ന് മനസ്സിലാക്കുവാനുള്ള പ്രായോഗികജ്ഞാനവും ഒരുമിച്ചു ചേരുന്നതാണ് പക്വതയുടെ പരപ്പ്. ആ മുഖം ഈ കഴിവ് വിളിച്ചുപറയുമായിരുന്നു.

**കാലംമാറി. രീതിമാറി.**
**കുയിലുകൾ**
**പാടിയിരുന്നിടത്ത്**
**കാക്കകൾ ചെലക്കുന്നു.**
**യുദ്ധമില്ലായെന്നറിയിക്കു**
**വാനാണ് അയോദ്ധ്യയെന്ന**
**നാമം. ഇന്നവിടെ**
**ത്രിശൂലമല്ലെ**
**ആയുധം....**

നിറകുടം തുളുമ്പുകയില്ലെന്നതുപോലെ വളരെ അത്യാവശ്യം ഉള്ളപ്പോഴേ അദ്ദേഹം വായ് തുറക്കാറുള്ളു. തനിക്കറിയാവുന്ന പലതും മറ്റുള്ളവർ സംസാരിക്കാനായി വഴിമാറും. ചർച്ചകളിൽ വാതോരാതെ വാക്കുകൾ വിളമ്പുന്നവരുടെ കൂട്ടത്തിൽ ശബ്ദത്തേക്കാൾ ആ നിശ്ശബ്ദതയാണ് ശ്രദ്ധേയമാകുന്നത്. ഒരു മുനിയെപ്പോലെ എല്ലാം ശ്രദ്ധിച്ചിരിക്കും. അകത്തൂറുന്നത് ശബ്ദം ഏറ്റെടുക്കുമ്പോഴാണ് അകക്കാമ്പ് അറിയുന്നത്. വാക്കുകൾക്ക് ബുദ്ധിയുടെ തമ്പേറടിയോ സ്വാധീനത്തിന്റെ അലയടിയോ കാണുകയില്ല. മറ്റെല്ലാവരുടെയും വെടിക്കെട്ട് അവസാനിക്കുമ്പോൾ അങ്ങോട്ട് ഒരു നോട്ടമുണ്ടാകും. അദ്ധ്യക്ഷപീഠത്തിന്റെ അംഗീകാരം. അപ്പോൾ വരുന്നത് അതിന്റെ അവസാന വാക്കായിരിക്കും. അതിന് പലപ്പോഴും എതിർപ്പോ വീറ്റോയോ ഉണ്ടാകാറില്ല. അതുവരെ പലരും കിളച്ചുമറിച്ചിട്ട് കാണാതിരുന്ന പോംവഴി മുള്ളിനിടയിൽ നിന്നും പുഷ്പമെടുക്കുന്ന ജാഗ്രതയോടും ലാഘവത്തോടും കൂടെ നിരത്തും. സങ്കീർണ്ണത ഗർഭംധരിച്ച പ്രശ്നത്തിന്റെ സുഖപ്രസവം. അത്ഭുതകരമായ മിഡ്വൈഫറി. അദ്ധ്യാപകൻ ഒരു മിഡ്വൈഫ് ആണെന്നാണല്ലോ ഏതൻസിലെ പണ്ഡിതൻ പറഞ്ഞുവച്ചിട്ടുള്ളത്. പ്രാചീന കാലത്ത് ചേർന്നുപോയ പദങ്ങളാണ് പെഡഗോഗിയും മിഡ്വൈഫും. ഇന്നത് ചോർന്നുപോയി. പ്രസവമെടുക്കലെല്ല അവിടത്തെ പ്രക്രിയ. എന്നാൽ, അകത്തുള്ളത് പുറത്തുവരുത്തുകയും. വേദനയില്ലാതെ പ്രസവമില്ലെങ്കിൽ മുഖം നോക്കാതെ ആ വേദന വീതിച്ചുകൊടുക്കും. അപ്പോൾ ആരും ആ മുഖത്ത് നോക്കിപ്പോകും. അതുകൊണ്ടാണ് അനുരഞ്ജന കല സഭാനേതൃത്വം അയാളെ ഏല്പിക്കുന്നത്. തീരുമാനത്തിൽ യോജിച്ചില്ലെങ്കിലും മാദ്ധ്യസ്ഥന്റെ നിഷ്പക്ഷതയിൽ വാദിക്കും പ്രതിക്കും മതിപ്പ് ഒരുപോലെയാണ്. ജഡ്ജിയുടെ പീഠത്തിലിരുന്നിട്ടില്ലെങ്കിലും ശ്രദ്ധേയനായ വക്കീലിന്റെ കൊച്ചുമകനാണ് ഈ വലിയ മനുഷ്യൻ. വിളക്കുമാടമുള്ള കടൽത്തീരത്തെ ആഢ്യത്തമേറിയ അവരുടെ തറവാട് പണ്ടും രാഷ്ട്രീയ സാമുദായിക ചിന്തകർക്കും ജീവിതഭാരത്തിൽ വലയുന്നവർക്കും ഒരു വെളിച്ചമായിരുന്നു. തീരത്ത് വല ഏറെയുണ്ടെങ്കിലും ഭവനത്തിൽ വല വിരിക്കാറില്ല അത് മാദ്ധ്യസ്ഥയുടെ മണിമന്ദിരം മാത്രമായിരുന്നു.

വിനയം, 'വിനയം വിജയലക്ഷണം'. എന്ന് പൊതുസ്ഥലങ്ങളിൽ എഴുതിവച്ചത് കണ്ടിട്ടുണ്ട്. അതിനപ്പുറം പൊതുവിൽ അതിന് പ്രസക്തി കാണാറില്ല. മാത്രവുമല്ല പലപ്പോഴും അത് വിവരക്കേടും കഴിവില്ലായ്മയായിട്ടും കരുതപ്പെടുന്നു. മൺമറഞ്ഞ സുഹൃത്തിന് നിഴൽപോലെയാണ് അത് കൂടെയുണ്ടായിരുന്നത്. വിനയം വലിയവന്റെ വയലിലാണ് വിളയേണ്ടത്. ആ കണ്ടത്തിലാണ് അത് കൊയ്ത് വയ്ക്കുന്നത്. യഥാർത്ഥ വിനയം ആരെയും വീഴ്ത്തുന്നതാണ്. ഒരുനാൾ ഒരു കാഴ്ചയ്ക്ക് സാക്ഷിയായി. ദേവലോകം അരമനമുറ്റത്താണ് സംഭവം. ഒരു അഭിവന്ദ്യ പിതാവിന്റെ പെട്ടിയെടുത്ത് ആ ഒന്നിലൊഴികെ മറ്റു പലതിലും വലിയവനായ ഇവൻ വാല്യക്കാര

# 53rd ANNIVERSARY

Sept. 4, 1999

In Everlong Memory of

# Mr. M.G. ZACHARIA



Oct. 2, 1902

Sept. 4, 1946

**Baboo / Baby, Charlie / Saro, Alex / Prema / Grandchildren & Great Grandchildren**

Mannilzach Bhavan
Thekkemala
Kozhencherry

നെപ്പോലെ പുറകെ നടന്ന്, കാറിൽ കൊണ്ടുപോയിവച്ച്, തലകുനിച്ച് കൈചുംബിച്ച്, കാറിന്റെ ഡോറടച്ച് പിൻവാങ്ങി. കൂടെനിന്ന ഏഴാംകൂലികളായ ഞങ്ങൾ ഏറെ സ്തംഭിച്ചു. ആ പോക്കും വരവും പെട്ടിയെടുക്കലും ഒന്നുമല്ല എന്ന മട്ടിൽ തിരിച്ചുവന്ന് മുറിഞ്ഞുപോയ സംസാരം കൂട്ടിച്ചേർക്കുന്നു. അല്പമാനികൾ കുനിഞ്ഞുപോയി. ദുരഭിമാനത്തിന്റെ കനത്ത ഭാരം.

വിശ്വാസം. വിശ്വാസത്തെക്കുറിച്ച് പ്രസംഗിക്കാൻ പറഞ്ഞാൽ കഥാപുരുഷൻ വെള്ളംകുടിച്ചതുതന്നെ. പ്രസംഗത്തൊഴിലാളി അല്ലാത്തതുകൊണ്ടായിരിക്കാം. ആ കക്ഷിക്ക് 'വിശ്വാസം' ഒരു പദമല്ല. പാതയാണ്. ആ വാക്ക് നാമമല്ല. ക്രിയയാണ്. പ്രവർത്തിയിൽ അലിയാത്ത വിശ്വാസമില്ല. മതത്തിലും ആ മതിൽക്കെട്ടിനപ്പുറത്തും പിരിമുറുക്കമുള്ള കയറുപോലെ ബലമേറിയതാണ് ആ വിശ്വാസം. വ്യത്യസ്തമേഖലകളിലെ വിഭിന്ന അവസരങ്ങൾ ധന്യ അനുഭവങ്ങളായത് അതുകൊണ്ടാകാം. ബോയിലിംഗ് പോയന്റിലെ വിശ്വാസം ഹൈടെൻഷൻ പവർ സപ്ലൈ ആയി മാറിയത് അങ്ങനെയാണ്. വിശ്വാസത്തിന് കുടപിടിക്കുന്നതായിരുന്നു ജാഗ്രത. കയറ് നെയ്ത്തിലും നീന്തൽ പരിശീലനത്തിലും ആ ജാഗ്രത ഒന്നുപോലെ. കൂടെ നടക്കുന്നവനെപ്പോലും വിശ്വാസിയാക്കുന്നതായിരുന്നു ആ ജീവിതം. വിശ്വാസത്തിൽ ജീവിച്ചവനെക്കുറിച്ച് വിശ്വാസം പ്രസംഗിച്ചവന്റെ സാക്ഷ്യമാണത്.

വിശ്വസ്തത. വിശ്വാസംപോലെതന്നെ വിശ്വസ്തതയും. അത് ആ കുടുംബത്തിന്റെ ഹോൾമാർക്ക്. ഈയം ഇല്ലാത്തതായിരുന്നു പൂർവ്വീകരുടെ രാഷ്ട്രീയം. അവർ ശരിക്കും പൊളിറ്റിക്കൽ ലീഡേഴ്സ് തന്നെ. പൊളിറ്റിക്കൽ ഡീലേഴ്സ് —രാഷ്ട്രീയ വ്യാപാരികൾ ആയിരുന്നില്ല. രാഷ്ട്രീയ വൈരാഗ്യം തേജോവധത്തിന് പടച്ചെടുത്ത അരി കുംഭകോണത്തിൽ കഴമ്പില്ലെന്ന് മാലോകരെ മുഴുവനും ബോധ്യപ്പെടുത്താൻ അനന്തപുരിയിൽനിന്ന് മധുരാപുരിയിലേക്ക് വിസ്താരം മാറ്റി ആർക്കും സംശയത്തിന്റെ അംശംപോലുമേല്ക്കാത്ത വിധിനേടി. ഇങ്ങനെ വിശ്വസ്തതയുടെ മാറ്റ് തെളിയിച്ച മന്ത്രിയുടെ മകന് മഹത്വം വെച്ചുകെട്ടേണ്ട. പിടിച്ചെടുക്കേണ്ട. മങ്ങാട്ടെ മണ്ണിന് മുന്നിനാലെ ഉണ്ടത്. തറവാട്ടിൽ പിറന്ന അമ്മമാർ വളർത്തിയതിന്റെ മേന്മയായിരിക്കും വിശ്വാസദാർഢ്യവും അതിന്റെ പിന്നിലെ ശരണവും. കയറ്റിറക്കങ്ങൾ ഏറെ കണ്ടിട്ടുള്ളതാണ് ആ കുടുംബത്തിന്റെ അനുഭവസമ്പത്ത്. കിഴക്കിന്റെ വെനീസായിരുന്നുവല്ലോ ആലപ്പുഴ, ഒരു കാലത്ത്. എത്രയോ കപ്പലുകളുടെ നങ്കൂരപാടുകളാണ് ആ കടൽത്തീരത്തിനുള്ളത്. അതിലൂടെ കടന്നുവന്നതായിരിക്കാം ദൈവത്തിലുള്ള ഈ ആങ്കറേജ്. കടൽ കടന്നുവന്ന ബാവയെ ആദരിച്ചു സ്വീകരിച്ചതും പള്ളി പണിതതും കുടുംബാംഗങ്ങൾ എവിടെയായിരുന്നാലും ആ പിതാവിന്റെ ഓർമ്മപ്പെരുന്നാളിന് ഓടിയെത്തുന്നതും മറയില്ലാത്ത സ്മരണകളാണ്. തോട്ടം വളരുന്ന തോടൊപ്പം അതിലൊരു ചാപ്പലുംവെച്ച് വളർത്തിയവനെ കരുതലോടെ ഓർക്കുന്നത് കാലപ്പഴക്കത്തിലും മങ്ങാത്ത അവരുടെ പൈതൃകമാണ്. ദൈവത്തിന് കൊടുക്കുന്നതിൽ കുറവ് കാണിക്കാത്തവന് ദൈവം എന്നും കൂടുതൽ കൊടുക്കുന്നു. അവന്റെ ശരണം ഇതായിരുന്നു. "ഞാനറിയുന്നു ഞാനറിയാത്തൊരിടത്ത് നീയിരിക്കുന്നു. കാണുന്നു" എല്ലാ അറിവിനും അതിർത്തി കുറിക്കുന്ന അതിരില്ലാത്ത അറിവ്.

നെഹ്രുവിന്റെ പഞ്ചശീലതത്വങ്ങൾ ഒരു കാലത്ത് ലോകമെങ്ങും പാഠവിഷയമായിരുന്നു. മാതൃകായോഗ്യവും എന്നാൽ ഗാന്ധിജിയുടെ 'അഹിംസ' പോലെ ഇന്ന് അതിന് മങ്ങലേറ്റിരിക്കുന്നു. കാലംമാറി. രീതിമാറി. കുയിലുകൾ പാടിയിരുന്നിടത്ത് കാക്കകൾ ചെലക്കുന്നു. യുദ്ധമില്ലായെന്നറിയിക്കുവാനാണ് അയോദ്ധ്യയെന്ന നാമം. ഇന്നവിടെ ത്രിശൂലമല്ലെ ആയുധം. പള്ളിപൊളിക്കാനും ഭൂമിയിൽ സ്വർഗ്ഗമുണ്ടെങ്കിൽ അത് കാശ്മീരാണെന്ന് നെഹ്രു എഴുതിവെച്ചു. ഇവിടെ ഒരു നരകമുണ്ടെങ്കിൽ അത് കാശ്മീരാണെന്ന് എഴുതാതെതന്നെ നമുക്കു വായിക്കാം. രാജ്യത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ സഭയെക്കുറിച്ച് ഓർത്തുപോകുന്നു. മറനീക്കി നേതാക്കളെ നോക്കുന്നു. അതാ ഒരു ധ്രുവനക്ഷത്രം.

"ലക്ഷം മനുഷ്യർ കൂടീടുമ്പോൾ ലക്ഷണമൊത്തവർ ഒന്നോ രണ്ടോയെന്ന്" കുഞ്ചൻ നമ്പ്യാർ ഫലിതം തുള്ളിപാടിയിട്ടുണ്ട്. എന്നാൽ ലക്ഷംപേർ കൂടുമ്പോൾ തലയെടുപ്പ് പക്വത, വിനയം, വിശ്വാസം, വിശ്വസ്തത എന്നീ പഞ്ചഗുണമുള്ളവർ ഒന്നോ അതിൽ താഴെയോ കാണുകയുള്ളു. അത് ഈ പഞ്ചലോകങ്ങളുടെ പ്രത്യേകകൂട്ട്. അവരാണ് നാടിന് ജേതാക്കൾ. ജഗത്തിന് നാഥന്മാരും. പഴമക്കാർക്കു ഓർമ്മയുള്ള കോറത്തുണിയല്ല ഈ ജഗനാഥൻ. അമ്പലത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ള ദേവനുമല്ല. വിണ്ണിൽ നിന്നിറങ്ങിയ മാലാഖയുമല്ല. മണ്ണിന്റെ മകനാണ്. മനുഷ്യന്റെ ബലഹീനതകൾക്ക് അന്യനുമല്ല. എന്നാൽ, അവരുടെ മദ്ധ്യേ വസിച്ച് അതിന്റെ ആവിയും പൊടിയുമേറ്റ് ശിരസ്സുയർത്തി നിന്നതാണ് ഈ ജഗന്നാഥൻ. അതിന് കോറയുടെ കരുത്തും സിൽക്കിന്റെ മിനുസ്സവുമുണ്ടായിരുന്നു. കാണാനില്ലാത്ത നിന്നെത്തന്നെ നോക്കിനില്ക്കുന്ന ഞാൻ കേൾക്കുന്നു. കണ്ണേ, മടങ്ങുക. ശൂന്യതയുടെയും ധീരതയുടെയും തിരികൾ തെറുത്ത നിരണത്തെ മരണമില്ലാത്ത മണ്ണേ, നിന്നെ നമിക്കുന്നു. നീ അവനെ വഹിക്കുന്നുണ്ടല്ലോ.

# പാവനസ്മരണയ്ക്കുമുമ്പിൽ
# ആദരാഞ്ജലികൾ



ഹോളി ട്രിനിറ്റി ആശ്രമത്തിലെ
വൈദികരും സഹോദരങ്ങളും.
റാന്നി

# കാരുണ്യത്തിന്റെ മാലാഖ

*ഗ്രന്ഥകർത്താവ്:* **ഡീക്കൺ ഷൈജു കുര്യൻ**
വട്ടഴിയിൽ ഷൈജു ഭവൻ, പ്രക്കാനം പി.ഒ., പത്തനംതിട്ട
**വില: 35.00**

അഗതികളുടെ അമ്മയായ മദർ തെരേസയെപ്പറ്റി അനേകം ഗ്രന്ഥങ്ങൾ ഇതിനോടകം എഴുതപ്പെട്ടിട്ടുണ്ട്. അതിൽനിന്നെല്ലാം തികച്ചും വ്യത്യസ്തമായ ഒരു ചെറുഗ്രന്ഥമാണ് ഡീക്കൺ ഷൈജു കുര്യന്റെ 'കാരുണ്യത്തിന്റെ മാലാഖ' എന്ന പുസ്തകം. തന്നെയുമല്ല ശെമ്മാശ്ശന്റെ ആദ്യഗ്രന്ഥം കൂടിയാണിത്.

മദർ തെരേസയുടെ മനോഹരമായ കവർചിത്രത്തോടുകൂടിയ ഈ ഗ്രന്ഥം പ്രസിദ്ധീകരിച്ചിരിക്കുന്നത് പരിയാരം സോഫിയാ ബുക്സ് ആണ്.

ആദ്യപേജിൽ തന്നെ വി. മത്തായി 25:31 -46 വരെയുള്ള വേദഭാഗം മൊത്തമായി ചേർത്തിരിക്കുന്നത് ഒരു പ്രത്യേകതയാണ്. മദർ തെരേസയെപ്പറ്റി അതിൽ കൂടുതലൊന്നും പറയേണ്ടതില്ല.

ഗ്രന്ഥകാരന്റെ വാങ്മുഖവും ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ അവതാരികയും കഴിഞ്ഞ് നാല് ചെറിയ അദ്ധ്യായങ്ങളിലായി ഈ പുസ്തകം രൂപപ്പെടുത്തിയിരിക്കുന്നു.

'ജീവിതരേഖ' എന്ന ആദ്യ അദ്ധ്യായത്തിൽതന്നെ മദറിന്റെ ജനനംമുതൽ മരണംവരെയുള്ള വിവരണം വളരെ ചുരുങ്ങിയ പേജുകളിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. ചുരുങ്ങിയ പേജുകളിൽ 'അമ്മ'യുടെ വിശാലമായ ജീവിതത്തെ ചുരുക്കി വായനക്കാരെ തൃപ്തരാക്കുക എന്നത് ഗ്രന്ഥകാരന്റെ കഴിവാണെന്ന് പറയാതിരിപ്പാൻ നിർവ്വാഹമില്ല.

യുഗോസ്ലോവിയായിലെ സ്കോപ്ജെ എന്ന പട്ടണത്തിൽ ജനിച്ച ആഗ്നസ് എന്ന പെൺകുട്ടി അഗതികളുടെ അമ്മയായ മദർ തെരേസയായി മാറിയത് എപ്രകാരമെന്നും എവിടെയെല്ലാം പ്രവർത്തിച്ചുവെന്നും പ്രവർത്തനശൈലി എന്തായിരുന്നുവെന്നും ജീവിതാവസാനം എങ്ങനെയെന്നും വിശദമായി തന്നെ ആദ്യ അദ്ധ്യായം പ്രതിപാദിച്ചിരിക്കുന്നു.

മദറിന്റെ ദൈവശാസ്ത്രവീക്ഷണത്തിന് അടിസ്ഥാനം ദൈവസ്നേഹത്തിൽ അധിഷ്ഠിതമായ സഹോദര സ്നേഹമായിരുന്നു എന്ന ആശയമാണ് രണ്ടാം അദ്ധ്യായമായ ദൈവശാസ്ത്രവീക്ഷണങ്ങൾ.

മതപരിവർത്തനത്തിന് വിരുദ്ധമായ രാഷ്ട്രീയ പ്രത്യയശാസ്ത്രങ്ങളും കാഴ്ചപ്പാടുകളും വളർന്നുവരുന്ന ഭാരതത്തിൽ മതസൗഹാർദ്ദ സമീപനമാണ് മദർ സ്വീകരിച്ചിരുന്നത്. ഇതാണ് ഭാരതത്തെപ്പറ്റിയുള്ള വീക്ഷണം എന്ന മൂന്നാം അദ്ധ്യായത്തിൽ കാണുന്നത്.

മദർ വിവിധ സന്ദർഭങ്ങളിൽ വിവിധ സാഹചര്യങ്ങളിൽ തന്റെ പ്രസംഗങ്ങളിലും സംഭാഷണങ്ങളിലും പറഞ്ഞിട്ടുള്ള ധ്യാനചിന്തകളുടെ സമാഹാരമാണ് അഞ്ചാം അദ്ധ്യായം. ഈ ചിന്തകൾ നമ്മുടെ ജീവിതത്തെ ധന്യമാക്കിത്തീർക്കുന്ന മധുര സൂക്തങ്ങളാണെന്ന ഗ്രന്ഥകാരന്റെ തന്നെ അഭിപ്രായം വായനയിലൂടെ നമുക്കും മനസ്സിലാക്കാവുന്നതാണ്.

മദർ തെരേസയുടെ ജനനംമുതൽ മരണംവരെയുള്ള 'കാലാനുക്രമണിക' അനുബന്ധത്തിലൂടെ പ്രതിപാദിച്ചിരിക്കുന്നു. ഇത് വായനക്കാരെ വളരെയധികം സഹായിക്കുന്ന തരത്തിലാണ് ക്രമീകരിച്ചിരിക്കുന്നത്.

മദർ തെരേസയെക്കുറിച്ച് മറ്റ് അനേകം ഗ്രന്ഥങ്ങൾ ഉണ്ടെങ്കിലും ഈ ചെറുഗ്രന്ഥത്തിന് പ്രത്യേകമായൊരു പുതുമയുണ്ടെന്ന് അവതാരിക എഴുതിയ അഭിവന്ദ്യ ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി സാക്ഷിക്കുന്നു. അതുകൊണ്ട് ഈ ഗ്രന്ഥം സൺഡേസ്കൂൾ ഉപപാഠപുസ്തകമായി ശുപാർശചെയ്യണമെന്നും തിരുമേനി നിർദ്ദേശിക്കുന്നു.

കാരുണ്യത്തിന്റെ മാലാഖയായ അഗതികളുടെ അമ്മയെ കൂടുതലായി എല്ലാവരും മനസ്സിലാക്കണമെന്ന ശെമ്മാശ്ശന്റെ ആഗ്രഹം സഫലമാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

**ഫാ. കെ. ഗീവർഗീസ്, ചെങ്ങമനാട്**

◁ സ്മരണാഞ്ജലി ▷



# അനന്തപുരിയുടെ നായകൻ മാർ ദിയസ്കോറോസ്

ഫാ. ജോസഫ് സാമുവൽ കറുകയിൽ

തിരുവനന്തപുരം ഭദ്രാസനം നിലവിൽ വന്ന വർഷം വൈദിക സെമിനാരിയിലേക്ക് അഭിവന്ദ്യ ഗീവർഗീസ് മാർ ദീയസ്കോറോസ് തിരുമനസ്സുകൊണ്ട് കത്തു നല്കി അയച്ച ആദ്യ വിദ്യാർത്ഥിയാകുവാനുള്ള അവസരം ലഭിച്ച ഒരാൾ എന്ന നിലയിൽ ഭദ്രാസനാരംഭം മുതൽ ഇന്നുവരെ ഇവിടെ നടന്നിട്ടുള്ള എല്ലാ പ്രവർത്തനങ്ങളും പ്രസ്ഥാനങ്ങളും ഉണ്ടായ സാഹചര്യങ്ങളും അവയുടെ അവസ്ഥകളും നന്നായി മനസ്സിലാക്കുവാനും ഈ എല്ലാ പ്രവർത്തനങ്ങളിലും അഭിവന്ദ്യ പിതാവിനോടൊപ്പം പ്രവർത്തിക്കുവാനും അവസരം ലഭിച്ചിട്ടുള്ളതിനാൽ മലങ്കര സഭാമക്കൾക്ക് ഇവിടെ നടന്നിട്ടുള്ള പ്രവർത്തനങ്ങളെ പരിചയപ്പെടുത്തുവാൻ ഈ അവസരം ഉപയോഗിക്കട്ടെ.

**തിരുവനന്തപുരം ഭദ്രാസനരൂപീകരണം**

1978 ഫെബ്രുവരി 20–ാം തീയതി കൂടിയ സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മിറ്റി ഭദ്രാസനവിഭജനത്തെക്കുറിച്ച് റിപ്പോർട്ട് സമർപ്പിക്കുവാൻ ചുമതലപ്പെടുത്തിയിരുന്ന ഭദ്രാസന വിഭജനകമ്മിറ്റിയുടെ നിർദ്ദേശം സ്വീകരിക്കുകയും പരി. എപ്പിസ്കോപ്പൽ സുന്നഹദോസ് അതിന് അംഗീകാരം നല്കുകയും ചെയ്തു. നിലവിലുണ്ടായിരുന്ന കൊല്ലം ഭദ്രാസനത്തെ രണ്ടായി വിഭജിക്കുകയായിരുന്നു. കൊല്ലം ചെങ്കോട്ട റോഡിന്റെ വടക്കുഭാഗം കൊല്ലം ഭദ്രാസനമായും, തെക്കുഭാഗം തിരുവനന്തപുരം, കൊല്ലം, കന്യാകുമാരി ജില്ലകളിലായി സ്ഥിതിചെയ്യുന്ന 92 പള്ളികൾ ചേർത്ത് 1979 ജനുവരി 1–ന് തിരുവനന്തപുരം ഭദ്രാസനം നിലവിൽ വന്നു. തിരുവനന്തപുരം ഭദ്രാസനം എന്നു കേൾക്കുമ്പോൾ സാമ്പത്തികശേഷിയുള്ള സമ്പന്നന്മാരുടെ ഒരു കേന്ദ്രം എന്ന മിഥ്യാധാരണ വേണ്ട. എല്ലാ ഞായറാഴ്ചയും വി. കുർബ്ബാന അർപ്പിക്കപ്പെടുന്ന ദേവാലയങ്ങൾ വെറും അഞ്ചും, ചാപ്പലുകൾ മൂന്നും മാത്രമായിരുന്നു. മൂന്നു ചാപ്പലുകൾ തിരുവനന്തപുരത്തുള്ള ചാപ്പലുകൾ ആയിരുന്നു. മൂന്നുതവണ വി. കുർബ്ബാനയുള്ള പള്ളികൾ രണ്ടും. രണ്ടുതവണയുള്ള പള്ളികൾ 36–ഉം ബാക്കി തവണകൾ ക്രമമായി നടക്കാത്ത പള്ളികളും ആയിരുന്നു. ഇതായിരുന്നു തിരുവനന്തപുരം ഭദ്രാസനത്തിലെ 92 പള്ളികൾ. എന്നാൽ, ഇന്ന് എല്ലാ ഞായറാഴ്ചയും വി. കുർബ്ബാനയുള്ള പള്ളികൾ ആയി. 3 തവണയുള്ള പള്ളികൾ 2 ഞായറാഴ്ച വി. കുർബ്ബാനയുള്ള പള്ളികൾ ക്രമമായി തവണ നടക്കില്ലാത്ത പള്ളികളുടെ എണ്ണം ഇല്ല. വി. കുർബ്ബാനയില്ലാത്ത പള്ളികളിൽ ആ ആഴ്ചയിൽ ജനം ഒന്നിച്ചുകൂടി നമസ്കാരം നടത്തി. വേദവായനകൾ വായിച്ച് പ്രാർത്ഥനാ യോഗങ്ങൾ നടത്തി പിരിയുന്നു. എങ്ങനെ ഈ നിലയിൽ ഈ ഭദ്രാസനത്തിലെ ദേവാലയങ്ങൾ ഉയർത്തപ്പെട്ടു. ഒരു Nursery School പോലും ഇല്ലാതിരുന്ന ഈ ഭദ്രാസനത്തിൽ എങ്ങനെ പ്രസ്ഥാനങ്ങൾ ഉണ്ടായി? അവിടെയാണ് ഗീവറുഗീസ് മാർ ദിയസ്കോറോസ് മെത്രാപ്പോലീത്തായുടെ പ്രവർത്തനത്തിന്റെ മാഹാത്മ്യം.

**ദീയസ്കോറോസ് തിരുമേനി തിരുവനന്തപുരത്തേക്ക്**

1978 മെയ് 15–ന് എപ്പിസ്കോപ്പാസ്ഥാനം പ്രാപിച്ച അഭിവന്ദ്യതിരുമേനിയെ പുതുതായി രൂപംകൊണ്ട തിരുവനന്തപുരം ഭദ്രാസനാധിപനായി നിയമിച്ചു. സാമ്പത്തികശേഷിയില്ലാത്ത 92 പള്ളികളുടെ ഒരു ലിസ്റ്റുമായി നിയമന കല്പനയുമായി കോഴഞ്ചേരി മുത്തൂറ്റ് വീട്ടുകാർ സമ്മാനിച്ച ഒരു അംബാസഡർ കാറിൽ അഭിവന്ദ്യ തിരുമേനിയുടെ കുടുംബസ്വത്തായി കിട്ടിയ റാന്നിയിലെ സ്ഥലം മലങ്കര സഭയുടെ പേരിൽ എഴുതിക്കൊടുത്ത് തിരുമേനി സ്ഥാപിച്ച Holy Trinity Ashram–ൽനിന്നു യാത്രതിരിച്ചു. ഭദ്രാസനകവാടമായ പുനലൂരിൽവെച്ച് പുനലൂർ പൗരാവലിയുടെയും സമീപ ഇടവകകളുടെയും സ്വീകരണം ഏറ്റുവാങ്ങി കൊട്ടാരക്കര, കുണ്ടറ, ചാത്തന്നൂർ വഴി തിരുവനന്തപുരം സെന്റ് ജോർജ് പള്ളിയിലെത്തി. തിരുവനന്തപുരത്ത് അന്ന് നിലവിലുള്ളത് ഒരേ ഒരു പള്ളിയാണ്. അതാണ് സ്പെൻസർ ജംഗ്ഷനിലെ സെന്റ് ജോർജ് പള്ളി. 3 ചാപ്പലുകളും ഉണ്ട്. തിരുവനന്തപുരത്തെ ഈ പള്ളി കഴിഞ്ഞാൽ അടുത്ത പള്ളി ആയൂരിലാണ് നാലാഞ്ചിറയിൽ ഒരു ചാപ്പൽമാത്രം ഉണ്ടായിരുന്നു. സെന്റ് ജോർജ് പള്ളിയുടെ മുറ്റത്തുള്ള കെട്ടിടത്തിന്റെ മുകളിലത്തെ നിലയിൽ ഉള്ള ഒരു മുറിയിൽ പെട്ടികളും മറ്റും ഇറക്കിവെച്ചു. എന്നാൽ ഒരു ഭദ്രാസനാസ്ഥാനമായോ, ഓഫീസായോ പ്രവർത്തിക്കുവാനുള്ള സാഹചര്യമോ, സൗകര്യമോ ഇല്ലാത്ത അവസ്ഥയിൽ വഴി വാണിഭക്കാരനെപ്പോലെ ബുക്കുകളും മറ്റും രാവിലെ പെറുക്കി നിരത്തും ആരെങ്കിലും കാണാൻ വരുമ്പോൾ അവ പെറുക്കിക്കൂട്ടും അതായിരുന്നു അന്നത്തെ സ്ഥിതി. ആ സമയത്താണ് ഈ ലേഖകനെ തിരുമേനി വൈദിക സെമിനാരിയിലേക്ക് അയയ്ക്കുവാൻ ശുപാർശ കത്ത് നല്കി അയയ്ക്കുന്നത്. ബഹു. തോമസ് തേക്കിൽ അച്ചനാണ് അന്ന് കൂടെയുള്ള ശെമ്മാശ്ശൻ. ഭദ്രാസനത്തിന് ശെമ്മാശ്ശന്മാരില്ലാത്തതിനാൽ നിരണം ഭദ്രാസനത്തിലെ ശെമ്മാശനെ കൂടെ കൂട്ടിയതാണ്. ഏതാനും ദിവസങ്ങൾക്കകം കുമാരപുരത്ത് Tagore Gardens–ൽ House No. 24–ൽ ഒരു വാടക വീടെടുത്തു. വാടക 400 രൂപാ. രണ്ടു ബെഡ്റൂം ഉള്ള ഒരു ചെറിയ വീട്. അടുക്കള, ആഫീസ്, അരമന, അന്തേവാസികളുടെ താമസം എല്ലാം ഈ ചെറിയ വീട്ടിൽ. അവിടെ ഇരുന്ന് തന്റെ കൂർമ്മബുദ്ധിയിൽ, ദൈവാശ്രയത്തിൽ കരുപ്പിടിപ്പിച്ചതാണ് പല പ്രവർത്തനങ്ങളും.

**ഭദ്രാസനാസ്ഥാനം**

പരി. ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമനസ്സിലെ പേരിൽ താഴത്തങ്ങാടി–കാക്കരോത്ത് ശ്രീമാൻ ഐപ്പ് ദാനമായി കൊടുത്ത 24 സെന്റ് സ്ഥലത്ത് 1979 സെപ്തംബർ 14–ന് അഭിവന്ദ്യ തിരുമേനി ഭദ്രാസനാസ്ഥാനം, ചാപ്പൽ, കോൺഫറൻസ് ഹാൾ, വിപുലമായ ലൈബ്രറി, എല്ലാ ആദ്ധ്യാത്മിക സംഘടനകൾക്കും ഉള്ള ഭദ്രാസന ഓഫീസുകൾ തുടങ്ങി വിപുലമായ ഒരു സമുച്ചയം മനസ്സിൽ കണ്ടുകൊണ്ട് 6 നില കെട്ടിടം പടുത്തുയർത്തുന്നതിനുള്ള പ്ലാൻ തയ്യാറാക്കി സർക്കാരിൽനിന്ന് അനുവാദം വാങ്ങി. ആറുനില കെട്ടിടത്തിന് അനുവാദം വാങ്ങുമ്പോൾ അരക്കാശ് കൈയിലില്ലായിരുന്നു. എന്നാൽ, ദൈവാശ്രയവും സ്ഥിരോത്സാഹവും കൈമുതലുണ്ടായിരുന്നു. സ്വദേശത്തും വിദേശത്തും ഉള്ള പലരുടെയും സഹായംകൊണ്ടും കുറെ രൂപാ പലിശയ്ക്കെടുത്തും Ground Floor പണി

# മാർ ദീയസ്കോറോസ് ജീവിതത്തിന്റെ വ്യത്യസ്ത മുഖങ്ങളിൽ



അത്മായനായിരുന്നപ്പോൾ



ആശ്രമത്തിലെ ആദ്യ അന്തേവാസികളായ കെ.ടി. മാത്യൂസ്, കെ.പി. വർഗീസ്, ജോൺസൺ എന്നിവരുടെ ശെമ്മാശപട്ടംകൊടുത്തശേഷം



ഇൻഡ്യൻ പ്രസിഡന്റ് ഗ്യാനി സെയിൽസിംഗിനെ സ്വീകരിക്കുന്നു.



വൈദികനായിരുന്നപ്പോൾ



റമ്പാച്ചനായിരുന്നപ്പോൾ



പൂർത്തിയാക്കി Trinity Hall എന്ന പേരിൽ ഒരു Auditorium സജ്ജമാക്കി വരുമാനം ഉണ്ടാക്കുവാനുള്ള മാർഗ്ഗം കണ്ടെത്തി. അവിടെ ഞായറാഴ്ചകളിൽ ആരാധനയും നടന്നുവന്നു. 1982 സെപ്തംബർ 13-ന് പരി. മാത്യൂസ് പ്രഥമൻ ബാവാ ഇതിന്റെ കൂദാശാ കർമ്മം നിർവ്വഹിച്ചു. ജോർജിയായുടെ കാതോലിക്കോസ് പാത്രിയർക്കീസായ പരി. ഇലിയാ രണ്ടാമൻ പാത്രിയർക്കീസ് Trinity Hall ഉദ്ഘാടനം ചെയ്യുകയും ചെയ്തു. 1988-ൽ ഇപ്പോൾ കാണുന്ന കെട്ടിടത്തിന്റെ ഒരു ഭാഗം പൂർത്തിയാക്കി വാടകവീട്ടിൽനിന്ന് ഉള്ളൂരിൽ ഉണ്ടാക്കിയ സ്വന്തം കെട്ടിടത്തിലേക്ക് തിരുമനസ്സിലെ താമസവും ആഫീസും മാറ്റുകയും ചെയ്തു. അവിടെയിരുന്ന് കണക്കുകൾകൂട്ടി, കിട്ടാവുന്ന പണം മുഴുവൻ സ്വരൂപിച്ച് പടുത്തുയർത്തിയതാണ് ഇന്നു കാണുന്ന മനോഹരമായ Holy Trinity Chapel, ഭദ്രാസനാസ്ഥാന കെട്ടിടം തുടങ്ങിയവയെല്ലാം. ഉദ്ദേശം രണ്ടര കോടി രൂപയെങ്കിലും വിലമതിക്കുന്ന ഈ കെട്ടിട സമുച്ചയം ഇന്ന് തിരുവനന്തപുരം നഗരത്തിന്റെ തിലകക്കുറിയായി നാഷണൽ ഹൈവേയുടെ വശത്തായി, തിരക്കേറിയ ഉള്ളൂർ ജംഗ്ഷനിൽ മലങ്കര ഓർത്തഡോക്സ് സഭ തിരുവനന്തപുരം ഭദ്രാസനകേന്ദ്രം എന്ന വലിയ ബോർഡുമായി തലയുയർത്തി നില്ക്കുന്നതു കാണുന്നത് ഓർത്തഡോക്സുകാരന് അഭിമാനവും ക്രൈസ്തവലോകത്തിന് സന്തോഷവും മലങ്കരയുടെ മക്കൾക്ക് സന്തോഷവും ആണ്. എന്നാൽ, ഇത് എങ്ങനെ ഉണ്ടായി? എവിടെനിന്നുണ്ടായി? വലിയ പിരിവുകൾക്ക് സമർത്ഥനോ ആളുകളെ പൂശാൻ വലിയ പേരുകേട്ട ആളോ അല്ലാതിരുന്ന ഒരു ദൈവമനുഷ്യന്റെ അക്ഷീണപരിശ്രമം, യാതൊരു വിദേശ സഹായമോ, ഇല്ലാതെ പടുത്തുയർത്തിയ വിയർപ്പിന്റെ മന്ദിരം. ചാപ്പൽ പണിയും മറ്റും പൂർത്തിയാക്കിയപ്പോൾ ഏകദേശം 30 ലക്ഷം രൂപയോളം കടമുണ്ടായിരുന്നു. അഭിവന്ദ്യ പിതാവിന് ഉറക്കമില്ലാത്ത രാത്രികളായിരുന്നു അവ. വിദേശത്തുള്ള ദേവാലയങ്ങളിലേയ്ക്ക് പലരും കടന്നുചെന്ന് പിരിവുകൾ സ്വീകരിക്കുന്നു എനിക്കതിന് അവസരങ്ങൾ ഇല്ല, അനാരോഗ്യവും പ്രയാസവുമായിരുന്നു എന്ന വിഷമം മനസ്സിലുണ്ടായിരുന്നു. എന്നാൽ, പ്രസ്തുത വിഷയം അഭിവന്ദ്യ തിരുമേനിതന്നെ പരി. സുന്നഹദോസിൽ അറിയിക്കുകയും വിദേശ ഇടവകകളുടെ ചുമതലയുള്ള അഭിവന്ദ്യ തിരുമേനിമാർതന്നെ അതിനുള്ള സൗകര്യം ഒരുക്കുകയും ചെയ്തതിനാൽ വിദേശത്തുള്ള എല്ലാ ഇടവകകളും സന്ദർശിച്ച് ആവശ്യം അറിയിച്ചു. "എനിക്കിനി ഒരിക്കലും ഇവിടെ വരാനോ നിങ്ങളോട് ചോദിക്കാനോ ആവില്ല" എന്ന തിരുമനസ്സിലെ വികാരനിർഭരമായ പ്രസംഗം നമ്മുടെ വിശ്വാസികൾക്ക് പ്രത്യേകിച്ച് ധാരാളം പിരിവുകൾ കൊടുക്കുകയും, സഹകരിക്കുകയും ചെയ്യുന്ന വിദേശ മലയാളികളായ മലങ്കര മക്കൾക്ക് ആത്മാർത്ഥതയുടെ വാക്കുകളായി അനുഭവപ്പെട്ടു. സന്തോഷകരമായി പറയട്ടെ. തിരുമനസ്സിലെ ബാധ്യതകളെല്ലാം തീർക്കുവാൻ അവിടെനിന്നുള്ള സഹായങ്ങൾ കൊണ്ടു സാധിച്ചു. കടംവീട്ടിയ ഒരു കുടുംബനാഥന്റെ നിർവൃതി ആ പുണ്യപിതാവിന്റെ മുഖത്തു പ്രകടമായി. പ്രത്യേകമായി വിദേശ മലയാളി വിശ്വാസികളോടുള്ള നന്ദി ഭദ്രാസനത്തിനുവേണ്ടി അർപ്പിക്കുവാനും ഈ സമയം ഉപയോഗിക്കുന്നു.

ബഹളങ്ങളുള്ള ഈ പട്ടണത്തിന്റെ നടുവിൽനിന്നുമാറി അല്പം ശാന്തമായ ഒരു സ്ഥലത്ത് അരമന കെട്ടിടം വെക്കാൻ നമുക്ക് ശ്രമിക്കാം. ബാലഭവൻ പരിസരത്തോ മറ്റോ അതിനു ക്രമീകരണം ആലോചിക്കാം എന്ന് ഈ ലേഖകൻ ഒരിക്കൽ തിരുമേനിയോട് അഭിപ്രായം ആരാഞ്ഞപ്പോൾ കിട്ടിയ മറുപടി. തിരുവനന്തപുരം പട്ടണത്തിൽ മറ്റു പല സഭകൾക്കും ആസ്ഥാനമുണ്ടല്ലോ അത് ശ്രദ്ധിക്കുക, വെള്ളയമ്പലം ബിഷപ്പ്, പട്ടം ബിഷപ്പ് തുടങ്ങിയ പേരുകൾ ഉള്ളപ്പോൾ ഉള്ളൂർ ബിഷപ്പ് ഹൗസ് എന്ന് അറിയുന്നതല്ലേ നല്ലത്. നാം ഗ്രാമത്തിൽ എവിടെയെങ്കിലും ആയാൽ നമ്മൾ പട്ടണത്തിലെ ഒരു ഭദ്രാസനമായോ, ബിഷപ്പ് ആയോ അറിയപ്പെടാതെ, തഴയപ്പെടുവാൻ സാധ്യതയില്ലേ എന്ന ചോദ്യം കേട്ടപ്പോൾ എന്റെ എളിയ അഭിപ്രായത്തിന്റെ ശൂന്യത എനിക്കു ബോധ്യമായി. അദ്ദേഹത്തിന്റെ ദർശനം എത്രയോ ശ്രേഷ്ഠമാണ്. ഉള്ളൂർ ബിഷപ്പ് ഹൗസ് പട്ടണത്തിന്റെ പ്രധാന കേന്ദ്രങ്ങളിലൊന്നായി ഇന്ന് നിലകൊള്ളുന്നു.

### V.M.D.M. Centre ഇടമുളയ്ക്കൽ അഞ്ചൽ

വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് തിരുമേനിയുടെ സ്മരണ മുൻനിർത്തി സ്ഥാപിച്ചിട്ടുള്ള ഒരു കേന്ദ്രമാണ് V.M.D.M. Centre. ഭദ്രാസനത്തിലെ 90 ശതമാനം പള്ളികളും ആയൂർ, അഞ്ചൽ, പുനലൂർ, കുണ്ടറ, നല്ലില, കൊട്ടാരക്കര തുടങ്ങിയ സ്ഥലങ്ങളിലാണ്. അവർക്ക് തിരുമേനിയെ കാണുവാനും ഭദ്രാസന പ്രവർത്തനങ്ങൾ നടത്തുവാൻ ഒരു കേന്ദ്രസ്ഥാനം എന്ന നിലയിൽ തിരുമേനി വിഭാവനം ചെയ്തതാണ് ഈ കേന്ദ്രം. കാടുപിടിച്ചു കിടന്ന ഈ സ്ഥലം തിരുമേനി വാങ്ങിയപ്പോൾ പലരും ഇതെന്തിന് എന്ന് ചോദിച്ചതാണ്. എന്നാൽ, ഭദ്രാസനത്തിന് ഒരു വരുമാന മാർഗ്ഗം ഉണ്ടാകണം എന്നു കരുതി കാടു വെട്ടിത്തെളിച്ച് റബ്ബർകൃഷി നടത്തി. ഓരോ റബ്ബറിന്റെയും ചുവട്ടിൽ ചെന്ന് നോക്കി, പരിചരിക്കുന്ന ഒരു ശക്തനായ കൃഷിക്കാരനെ അവിടെ കാണാമായിരുന്നു. അവിടെ 14 ഏക്കർ സ്ഥലം ഇപ്പോൾ ഉണ്ട്. തിരുമേനിമാർക്ക് താമസിക്കുവാനുള്ള സൗകര്യം, ഒരു ചാപ്പൽ, അന്തേവാസികൾക്കു താമസിക്കാനുള്ള സൗകര്യം, മർത്തമറിയം വനിതാമന്ദിരം, ദിവ്യദൂതിന്റെ ഭദ്രാസനാസ്ഥാനം, സൺഡേസ്കൂൾ ഭദ്രാസനാസ്ഥാനം, ഒരു Tailoring School എന്നിവ പ്രവർത്തിക്കുന്നു. റബ്ബറിൽനിന്നുള്ള വരുമാനം ഭദ്രാസന പ്രവർത്തനങ്ങൾക്ക് പ്രത്യേകിച്ച് V.M.D.M. കേന്ദ്രത്തിന്റെ പ്രവർത്തനങ്ങൾക്ക് പ്രയോജനമായിരിക്കുന്നു. ആയൂർ-അഞ്ചൽ റോഡ് സൈഡിൽ ഉള്ള ഈ സ്ഥാപനം നമ്മുടെ അഭിമാനമായി ഉയർന്നുനില്ക്കുന്നു. വിശാലമായ ഒരു കോൺഫറൻസ് ഹാൾ ഉണ്ടാക്കാനുള്ള പദ്ധതി ഉണ്ടാക്കുകയായിരുന്നു അഭിവന്ദ്യ തിരുമേനി. അവ പൂർത്തിയാക്കാനായില്ല. എല്ലാ ബുധനാഴ്ചയും ചാപ്പലിൽവെച്ച് ധ്യാനയോഗം നടന്നുവരുന്നു. ദിവ്യദൂത് ധ്യാനയോഗത്തിന് നേതൃത്വം നല്കി വരുന്നു.

### വികലാംഗബാലഭവനം

അന്തർദേശീയ വികലാംഗവർഷമായ 1980-ൽ ഭദ്രാസനം വകയായി വികലാംഗരായ കുട്ടികളെ സംരക്ഷിക്കുന്നതിനായി അഭിവന്ദ്യ തിരുമനസ്സുകൊണ്ട് ഒരു ബാലഭവനത്തെക്കുറിച്ചു ചിന്തിച്ചു. അതിൻപ്രകാരം 1981-ൽ തിരുവനന്തപുരം എഞ്ചിനീയറിംഗ് കോളേജിനു സമീപം അലത്തറ എന്ന സ്ഥലത്ത് ബാലഭവനത്തിന് തിരുമേനി തറക്കല്ലിട്ടു. 1986-ൽ 6 വികലാംഗരായ കുട്ടികളെ പ്രവേശിപ്പിച്ചുകൊണ്ട് പ്രവർത്തനം ആരംഭിച്ചു. പരി. മാത്യൂസ്

പ്രഥമൻ ബാവാ 1986 മാർച്ച് 9-ന് ഇവയുടെ പ്രതിഷ്ഠാ കർമ്മം നടത്തി അന്നത്തെ കേരളാ ഗവർണർ പി. രാമചന്ദ്രൻ സ്ഥാപനം ഉദ്ഘാടനം ചെയ്തു. അങ്ങനെ മലങ്കരസഭയിലെ ആദ്യത്തേതും ഏകവുമായ വികലാംഗബാലഭവനം നിലവിൽ വന്നു. വികലാംഗരായ കുട്ടികളെ ജാതി-മത ഭേദമെന്യേ പാർപ്പിച്ച്, ഭക്ഷണം, വസ്ത്രം, താമസം എന്നിവ മാത്രമല്ല, Medical College-ലെ Physical Medicine Orthodopedic Scetion-ലെ വിദഗ്ദ്ധരായ ഡോക്ടർമാർ പരിശോധന നടത്തി ആവശ്യമായ ചികിത്സ നല്കിവരുന്നു. സർജറി നടത്തി പല കുട്ടികൾക്കും സ്വന്തം കാര്യങ്ങൾ ചെയ്യാൻ തക്കവിധം ചികിത്സ നല്കിവരുന്നു. അവരെ മറ്റു കുട്ടികളോടൊപ്പം സ്കൂളിൽ പഠിപ്പിക്കുന്നു. ആദ്യബാച്ചിലെ വിദ്യാർത്ഥികൾ ഇപ്പോൾ കോളേജ് വിദ്യാഭ്യാസം നടത്തിവരുന്നു. സർവ്വകലാശാല പ്രതിഭയായി തെരഞ്ഞെടുക്കപ്പെട്ട കുട്ടികൾ ഈ സ്ഥാപനത്തിൽ ഉണ്ട് എന്ന് അഭിമാനപൂർവ്വം പറയട്ടെ. വല്ലപ്പോഴും അല്പം ആഹാരംകൊടുത്ത് അടച്ചിട്ടിരിക്കുന്ന ഒരു അനാഥാലയമല്ല ഈ ബാലഭവനം. അംഗവൈകല്യം സംഭവിച്ച ശരീരത്തിന്റെ ഉള്ളിൽ സജീവമായ ഇവരുടെ സമസ്ഥാവശ്യങ്ങളും പരിഗണിച്ച് വിദഗ്ദ്ധരായ ഡോക്ടർമാരുടെ നിർദ്ദേശാനുസരണം ഉള്ള പരിചരണവും, ഭക്ഷണവുമാണ് ഇവിടെ നല്കിവരുന്നത്. ഈ ബാലഭവനത്തിന്റെ ദൈനംദിന കാര്യങ്ങൾ നടത്തുന്നതിനായി ഒരു Registered Service Society രൂപീകരിച്ചിട്ടുണ്ട്. ഇവരുടെ പരിപൂർണ്ണമായ പരിചരണം നിർവ്വഹിക്കുന്നത് തിരുമേനി തന്നെ സ്ഥാപിച്ച Holy Cross Convent-ലെ Sisters ആണ്. ഇതിന്റെ ചിലവുകൾക്കായി നവംബർ മാസത്തിൽ ഭദ്രാസനാടിസ്ഥാനത്തിൽ ഒരു ഉല്പന്നപിരിവ് നടത്തുന്നു. വഞ്ചി പിരിവ്, Sponsorship, സംഭാവനകൾ എന്നീ നിലകളിൽ ഇതിനുള്ള ചെലവുകൾ കണ്ടെത്തുന്നു. ഇപ്പോൾ 55 കുട്ടികൾ അന്തേവാസികളായുണ്ട്.

### Marion Play Home
**(മറിയോൺ പ്ലേഹോം)**

ഭദ്രാസനത്തിന്റെ കീഴിൽ പ്രവർത്തിക്കുന്ന മർത്തമറിയം സോഷ്യൽ സർവ്വീസ് സൊസൈറ്റിയുടെ ആഭിമുഖ്യത്തിൽ തിരുവനന്തപുരം നന്തൻകോട് കനകനഗറിൽ സെന്റ് ജോർജ് കത്തീഡ്രൽ വക കെട്ടിടത്തിൽ മന്ദബുദ്ധികളായ (Marginally mental Retarded) കുട്ടികൾക്കായി പ്രവർത്തിക്കുന്ന ഒരു സ്കൂൾ ആണ് Marion Play Home. 30-ൽപരം കുട്ടികൾ ഇവിടെ പഠിക്കുന്നു. സ്കൂളിനായി ഒരു വാഹനം ഉണ്ട്. സ്വന്തമായ ഒരു കെട്ടിടം ആയിട്ടില്ല. ഇത്തരം കുട്ടികൾക്കും അവരുടെ മാതാപിതാക്കൾക്കും ഈ സ്ഥാപനം ഒരു വലിയ ആശ്വാസകേന്ദ്രമായി പട്ടണത്തിൽ പ്രവർത്തിക്കുന്നു.

### Holy Trinity English Medium High School

1979-ൽ ഭദ്രാസനം രൂപംകൊണ്ടതിന്റെ തൊട്ടടുത്തവർഷം തന്നെ 1980-ൽ മെഡിക്കൽ കോളജിനടുത്ത് കുമാരപുരം കണ്ണംമൂല റോഡ്സൈഡിൽ ഒരു വാടക കെട്ടിടത്തിൽ Holy Trinity Nursery School ആരംഭിച്ചു. തുടർന്ന് 1985-ൽ വികലാംഗ ബാലഭവനു സമീപം അലത്തറ (ശ്രീകാര്യം)യിൽ ഒരു U.P. School ആയി ഉയർത്തപ്പെട്ടു. സ്വന്തം കെട്ടിടങ്ങൾ ഉള്ള ഒരു സ്കൂൾ ആക്കി. 95-96-ൽ ഇവ ഒരു High School ആയി. ഇന്ന് 800-ൽപ്പരം കുട്ടികളും 60 സ്റ്റാഫും 6 സ്കൂൾ ബസ്സുകളും ഉള്ള വലിയ ഒരു High School ആണിത്. മൂന്നു നിലകളുടെ കോൺക്രീറ്റ് കെട്ടിടവും മറ്റു മൂന്നു കെട്ടിടങ്ങളും ഉൾക്കൊള്ളുന്ന സ്കൂൾ കോമ്പൗണ്ടും ബാലഭവനും കൂടി അഞ്ചേക്കർ സ്ഥലം ഉണ്ട്. പത്താംക്ലാസ്സ് ആരംഭിച്ചത് കഴിഞ്ഞ രണ്ടു വർഷമായി രണ്ടു കൊല്ലവും എസ്.എസ്.എൽ.സി.യ്ക്ക് 100% വിജയിക്കുന്ന സ്കൂളുകളുടെ കൂട്ടത്തിൽ ഓർത്തഡോക്സ് സഭയുടെ ഈ സ്കൂളിന്റെ പേരും ഉയർന്നു വന്നു എന്നു പറയുമ്പോൾ നമുക്ക് അഭിമാനിക്കാം. പട്ടണത്തിലെ പല സ്കൂളുകളും 100% പാസ്സാകുന്നു എന്നാൽ ഈ സ്കൂളിന്റെ പ്രത്യേകത ഗ്രാമീണാന്തരീക്ഷത്തിൽ സാധാരണക്കാരുടെ മക്കൾ, കൂലിപ്പണിക്കാരായവരുടെ മക്കൾ, യാതൊരു Screening-ഉം കൂടാതെയുള്ള കുട്ടികൾ ഉൾക്കൊള്ളുന്ന സ്കൂൾ ആണെന്ന് ഓർക്കുക. വികലാംഗരായ (ബാലഭവനത്തിലെ) കുട്ടികളെ പഠിപ്പിക്കുന്നതും ഈ സ്കൂളിലാണ്. വികലാംഗ ബാലഭവനത്തിലെ ഈ കുട്ടികളും ഡിസ്റ്റിങ്ഷനും, ഫസ്റ്റ് ക്ലാസ്സും വാങ്ങി പാസ്സായി വരുന്നു. തിരുമേനി പ്രസിഡന്റായി ഒരു School Governing body പ്രവർത്തിക്കുന്നു.

### മണലിൽ മാർ ഗ്രീഗോറിയോസ് സെന്റർ

കരവാളൂരിനടുത്ത് മണലിൽ എന്ന സ്ഥലത്ത് ഭദ്രാസനത്തിനായി ഒരേക്കർ അഞ്ച് സെന്റ് സ്ഥലം വാങ്ങിയിട്ടുണ്ട്. അവിടെ ഒരു പള്ളിയും ഇംഗ്ലീഷ് മീഡിയം സ്കൂളും പ്രവർത്തനം ആരംഭിച്ചിട്ടുണ്ട്.

### ചാരിറ്റബിൾ & എഡ്യുക്കേഷൻ സൊസൈറ്റി

തിരുവനന്തപുരത്ത് നമുക്ക് കാര്യമായ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഇല്ലാത്ത ഒരു



കുറവു കാര്യമായിട്ടുണ്ട്. മറ്റു പല സഭാവിഭാഗക്കാർക്കും പല സ്ഥാപനങ്ങൾ ഉള്ളതിനാൽ ഉന്നതരായ സർക്കാർ ഉദ്യോഗസ്ഥരും മറ്റും അവരുമായി ബന്ധപ്പെടുന്നു. എന്നാൽ, നമുക്ക് അതിന്റെ അഭാവം വളരെയുള്ളതിനാൽ ഉന്നത വിദ്യാഭ്യാസം ലക്ഷ്യമാക്കി പല സ്ഥാപനങ്ങൾ ഉണ്ടാക്കുവാനായി 18-12-91-ൽ 977/91-ാം നമ്പരായി രജിസ്റ്റർ ചെയ്തു രൂപംകൊടുത്ത ഒരു സൊസൈറ്റിയാണ് "Charitable and Educational Socity of the Thiruvanan- thapuram Orthodox Dioces". 5,000 രൂപാവീതം നല്കി സൊസൈറ്റിയിൽ അംഗത്വം ചേർത്തു. അപ്രകാരം സ്വരൂപിച്ച പണംകൊണ്ട് ശ്രീകാര്യത്ത് ഏകദേശം 13 ഏക്കർ സ്ഥലം ഇതിനായി വാങ്ങിയിട്ടുണ്ട്. അവിടെ ഒരു കോളേജ് തുടങ്ങുന്നതിനായി ശ്രമങ്ങൾ നടന്നു. യൂണിവേഴ്സിറ്റി രണ്ടു പ്രാവശ്യം ശുപാർശ ചെയ്തിട്ടുള്ള കോളേജ് ആണിത്. അതിനാൽ സർക്കാർ ഉത്തരവുകാത്തു കഴിയുകയാണ്. അഭിവന്ദ്യ തിരുമേനിയുടെ മനസ്സിൽ ഉണ്ടായിരുന്ന ആഗ്രഹങ്ങളിൽ സഫലമാകാതെയിരുന്ന ഒരേ ഒരു കാര്യം തിരുവനന്തപുരത്ത് ഒരു കോളേജ് ആണ്. എന്നാൽ, അതിനുള്ള എല്ലാ ക്രമീകരണങ്ങളും നടത്തിക്കഴിഞ്ഞു. 13 ഏക്കർ സ്ഥലം സജ്ജമാക്കി. സർക്കാരിന്റെ Policy Matter ആകയാൽ ഉത്തരവു ലഭിച്ചില്ല എന്നു മാത്രം. അനതിവിദൂരഭാവിയിൽ അവ നടക്കും എന്നു പ്രതീക്ഷിക്കുന്നു.

### Mar Dioscorus CBSE School (M.D. School) കേശവദാസപുരം

മേൽപ്പറഞ്ഞ സൊസൈറ്റി കോളേജിനുള്ള ശ്രമം നടത്തുന്നതിനിടയിൽത്തന്നെ ഒരു CBSE School ആരംഭിക്കുവാനുള്ള ഒരുക്കങ്ങൾ നടത്തുന്നു. കോളേജിനുള്ള അനുവാദം കിട്ടാതെ വന്നാലും പ്രസ്തുത സ്ഥലത്ത് ഒരു ഉന്നത നിലവാര റസിഡന്റൽ സ്കൂൾ ആരംഭിക്കാൻ തീരുമാനിച്ചു. അതിനാൽ പട്ടണമധ്യത്തിൽ സ്കൂൾ ആരംഭിച്ചുകൊണ്ട് സ്ഥിരമായ കെട്ടിടത്തിലേക്കു മാറ്റാം എന്ന ചിന്തയിൽ കേശവദാസപുരം ജംഗ്ഷനിൽ 25,000 രൂപാ വാടകയ്ക്ക് ഒരു ബൃഹത്തായ കെട്ടിടം വാടകയ്ക്ക് എടുത്ത് ഇക്കൊല്ലം ആരംഭിച്ച സ്കൂൾ ആണ് M.D. & CBSE School അഭിവന്ദ്യ തിരുമേനിയുടെ നാമധേയം സൊസൈറ്റി ഭാരവാഹികളായ ഞങ്ങൾ നിർബ്ബന്ധിച്ച് നിർദ്ദേശിച്ചതിൻ പ്രകാരമാണ് Mar Diocorus School എന്നാക്കിയതുതന്നെ. Nursery Class-കൾ ഇക്കൊല്ലം തുടങ്ങി.



**താബോർ വനിതാ ഹോസ്റ്റൽ & ഡേ-കെയർ സെന്റർ**

എഡ്യുക്കേഷൻ സൊസൈറ്റിയുടെ പേരിൽ വാടകയ്ക്കെടുത്ത വലിയ കെട്ടിടം മുഴുവനായി ഉപയോഗപ്പെടുത്തുവാൻ ആലോചിച്ചു ക്രമപ്പെടുത്തിയതാണ് താബോർ വനിതാ ഹോസ്റ്റലും, ഡേ-കെയർ സെന്ററും. തിരുവനന്തപുരത്ത് പഠനത്തിനും മറ്റുമായി വരുന്ന പെൺകുട്ടികൾക്ക് താമസം, ഭക്ഷണം എന്നിവ നല്കി സുരക്ഷിതമായി താമസത്തിനുള്ള പഠന സൗകര്യമുള്ള ഈ പട്ടണത്തിലെ നല്ല ഒരു ഹോസ്റ്റലായി ഇവ വളർന്നു കഴിഞ്ഞു. 1999 മെയ് 9-ന് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ തിരുവനന്തപുരം കോർപ്പറേഷൻ മേയർ വി. ശിവൻകുട്ടി ഉദ്ഘാടനം ചെയ്ത ഹോസ്റ്റലിന്റെ പ്രായം വെറും 4 മാസം. പക്ഷേ, ഹോസ്റ്റൽ അഡ്മിഷനായി ഇന്ന് വെയിറ്റിംഗ് ലിസ്റ്റിൽ കുട്ടികൾ നില്ക്കുകയാണ്. തിരുമേനി കാലംചെയ്യുന്നതിന് 4 മാസം മുമ്പ് ഒറ്റ ദിവസം കൊണ്ട് ആരംഭിച്ചതാണ് ഈ 3 പ്രസ്ഥാനങ്ങളും. ഈ പ്രസ്ഥാനങ്ങലുടെ ചില കാര്യങ്ങൾ കാലം ചെയ്യുന്നതിന്റെ അന്നു വൈകിട്ട് 9.45-ന് ഈ ലേഖകനുമായി സംസാരിച്ചശേഷം രാവിലെ 6-ന് ചില പദ്ധതികൾകൂടി ക്രമീകരിക്കുന്നതിനായി ആലോചിക്കുവാൻ അച്ചൻ കടന്നുവരണം എന്ന് എന്നെ ചുമതലപ്പെടുത്തിയിട്ടാണ് രാത്രി ഞങ്ങൾ തമ്മിൽ പിരിയുന്നത് എന്നത് ഓർക്കുമ്പോൾ ആ വലിയ സംഘാടകന്റെ മുമ്പിൽ തല വണങ്ങുന്നു.

**സെന്റ് ഗ്രീഗോറിയോസ് മിഷൻ സെന്റർ മലയിൻകീഴ്**

തിരുവനന്തപുരം പട്ടണത്തിന്റെ ഏകദേശം 15 കിലോമീറ്റർ മാറി മലയിൻകീഴ് എന്ന സ്ഥലത്ത് അണപ്പാട് എന്ന ഗ്രാമത്തിൽ ആരംഭിച്ച ഒരു വിജാതീയ മിഷൻ കേന്ദ്രമാണിത്. അക്രൈസ്തവരായ ഏതാനും ആളുകളും ഒരു സി.എസ്.ഐ. കുടുംബത്തിലെ അംഗവും മാത്രം പങ്കെടുത്ത ഒരു പ്രാർത്ഥനായോഗം. അവർക്ക് അവിടെ പ്രാർത്ഥനായോഗങ്ങൾ സ്ഥിരമായി വേണം എന്ന് പറഞ്ഞു. പ്രസ്തുത വിവരം അഭിവന്ദ്യ തിരുമേനിയുടെ ശ്രദ്ധയിൽപ്പെടുത്തിയപ്പോൾ അവർക്കുവേണ്ടി ഒരു മിഷൻ കേന്ദ്രം തുടങ്ങാം എന്ന തിരുമേനിയുടെ ഉത്തേജനമാണ് അനുകരണീയം. കൂലിപ്പണിക്കാരും, മേസ്തിരിപ്പണിക്കാരുമായ പാവങ്ങൾ അവരുടെ സ്വന്തം സ്ഥലം 8 സെന്റ് സംഭാവനയായി നല്കിയ സ്ഥലത്ത് ഒരു ചാപ്പൽ പണിതു കൂദാശചെയ്തു. അക്രൈസ്തവരായ 120 ആളുകളെ മാമോദീസാ മുക്കി മലങ്കരസഭയുടെ സന്താനങ്ങളാക്കി. അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിക്കുശേഷം ഇത്രയുംപേരെ ഒരുമിച്ച് മാമോദീസാ മുക്കി സഭയോടു ചേർത്ത സംഭവം ഉണ്ടോ എന്ന് സംശയിക്കുന്നു. ഇന്ന് മലയിൻകീഴിൽ ഒരു മുഴുവൻ സമയ സുവിശേഷകനെ താമസിപ്പിച്ച് പ്രാർത്ഥനകൾ നടത്തിവരുന്നു. മാസത്തിൽ 2 തവണ വി. കുർബ്ബാന നടത്തുന്നു. പാവപ്പെട്ട രോഗികളെ സഹായിക്കുന്നതിനായി ഒരു Medical Clinic Unit സ്ഥിരമായി പ്രവർത്തിച്ചുവരുന്നു ഒരു തയ്യൽസ്കൂളും Holy Trinity School-ന്റെ ഒരു യൂണിറ്റും അവിടെ പ്രവർത്തിക്കുന്നു. മിഷൻ കേന്ദ്രത്തോടുചേർത്ത് സ്കൂളിനായി കുറച്ചു സ്ഥലം ഈ അടുത്തയിട വാങ്ങിയിട്ടുണ്ട്. ആവേശപൂർവ്വം വിശ്വാസികൾ ആരാധനയിൽ പങ്കെടുത്തു വരുന്നു.

**ചെങ്കോട്ട മിഷൻ**

അച്ചൻകോവിൽ, രാജപാളയം, ചെങ്കോട്ട, തെങ്കാശി, തൂത്തുക്കുടി, തിരുനെൽവേലി തുടങ്ങിയ സ്ഥലങ്ങളിൽ ധാരാളം ഓർത്തഡോക്സ്കാർ വന്നു താമസിക്കുന്നുണ്ട്. ചെങ്കോട്ട ബസ്സ്റ്റാൻഡിനു സമീപമായി 26 സെന്റു സ്ഥലം ഭദ്രാസനം വകയായി വാങ്ങി ഒരു പള്ളി പണി ആരംഭിച്ച് തീരാറായിട്ടുണ്ട്. പരുമല തിരുമേനിയുടെ നാമത്തിൽ ഉള്ള ഒരു കുരിശിൻതൊട്ടിയും പണി തീർത്തു. ചെങ്കോട്ട ഒരു മിഷൻ സെന്ററായി പ്രവർത്തിക്കാൻ തിരുമേനി പ്ലാൻ ചെയ്തു വരികയായിരുന്നു.

**തിരുവിതാംകോട് കേന്ദ്രം**

മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ ഏഴരപള്ളികളിൽ അരപ്പള്ളി എന്നറിയപ്പെടുന്നതും നമ്മുടെ പക്കൽ ഉള്ളതുമായ ഈ പള്ളി ഒരു വലിയ തീർത്ഥാടന കേന്ദ്രമായി മാറേണ്ടത് ആവശ്യമാണ്. മലങ്കരയുടെ മക്കളെ അക്കാര്യത്തിലേക്ക് ഉത്തേജിപ്പിക്കുന്നതിനും തെന്നിന്ത്യൻ സുവിശേഷപ്രവർത്തനങ്ങളും ആരംഭിക്കുന്നതിനായി ചില പദ്ധതികൾ തിരുമേനി ആവിഷ്കരിച്ചു വരികയായിരുന്നു. ഇവിടെ ഉയർന്നു വരേണ്ടതും സഭയുടെ മുഴുവൻ ശ്രദ്ധ പതിയേണ്ടതുമായ കാര്യമാണിത്.

**ദിവ്യദൂത്**

തിരുവനന്തപുരം ഭദ്രാസനത്തിലെ പള്ളികളിൽ കടന്നുചെന്ന് 4 ദിവസം താമസിച്ച് പകൽസമയം ഭവനസന്ദർശനം, വേദപഠനം, വിശ്വാസപഠനക്ലാസ്സുകൾ, സുവിശേഷ പ്രസംഗം, ഗാനപഠനം എന്നിവയിലൂടെ സഭാംഗങ്ങളെ പ്രബുദ്ധരാക്കേണ്ടതിന്റെ ആവശ്യകത മുന്നിൽ കണ്ടുകൊണ്ട് ഭദ്രാസനത്തിലെ വൈദികസംഘത്തിന്റെ ആഭിമുഖ്യത്തിൽ അഭിവന്ദ്യ തിരുമേനി

# "പരിശുദ്ധൻ"

## റിട്ട. ലഫ്. കേണൽ ഡി. വർഗീസ്, കോഴഞ്ചേരി

ഏകദേശം 50 വർഷങ്ങൾക്കുമുമ്പ് വി. മദ്ബഹായിലെ ശുശ്രൂഷയിലേക്ക് എന്നെ ആകർഷിച്ചത്, എപ്പോഴും വെള്ളവസ്ത്രധാരിയും ഏവർക്കും ആദരണീയനും സൺഡേസ്കൂൾ കുട്ടികൾ ചിലർ നേരമ്പോക്കായി "പരിശുദ്ധൻ" എന്നു വിളിച്ചിരുന്ന എല്ലാവരുടെയും പ്രിയങ്കരനായിരുന്ന റ്റി.ഇ. ജോർജ്ജ് സാർ ആയിരുന്നു. അമ്പതുകളിൽ അദ്ദേഹത്തിൽ നിന്നു ലഭിച്ച പ്രചോദനങ്ങളും പ്രോത്സാഹനങ്ങളും പില്ക്കാലത്ത് ഇന്ത്യൻ കരസേനയിൽ മുപ്പതുവർഷത്തോളം സേവനമനുഷ്ഠിക്കുവാൻ എനിക്കു ലഭിച്ച അവസരത്തിൽ ബാഹ്യകേരളത്തിലെ അനേകം ദേവാലയങ്ങളിൽ ശുശ്രൂഷ ചെയ്യുവാൻ എന്നെ സഹായിച്ചു എന്ന് സന്തോഷത്തോടെ ഇപ്പോൾ ഓർത്തുപോകുന്നു. അവധിക്കുവരുമ്പോൾ എവിടെവച്ചു കണ്ടാലും ആദ്യത്തെ ചോദ്യം "വി. മദ്ബഹായിൽ ശുശ്രൂഷ ചെയ്യുന്നുണ്ടോ? സൺഡേ സ്കൂളിൽ പഠിപ്പിക്കുന്നുണ്ടോ?" ജമ്മുവിൽ നിന്നും കാർഗിൽ പ്രദേശത്തേക്കു പോകുന്ന ഹൈവേയുടെ പടിഞ്ഞാറുവശത്തു താമസിച്ചിരുന്ന മേജർ റൂബേന്റെ നേതൃത്വത്തിൽ നടത്തിയിരുന്ന സൺഡേസ്കൂളിലെ കുട്ടികൾക്കായി തിരുമേനി സമ്മാനങ്ങൾ അയച്ചുതന്നത് ഇന്നും സന്തോഷത്തോടെ സ്മരിക്കുന്നു! പട്ടാള ജീവതകാലത്ത് വലിയ അപകടങ്ങളിൽനിന്ന് ദൈവകൃപയാൽ അതിശയകരമായി രക്ഷപെട്ട വിവരം പറയുമ്പോൾ തിരുമേനിക്ക് ഒരു കാര്യമേ പറയുവാനുണ്ടായിരുന്നുള്ളു "ചെയ്യാനുള്ളത് ചെയ്തുതീർത്തിട്ടേ ദൈവം നമ്മെ വിളിക്കുകയുള്ളൂ."

കാലയവനികക്കപ്പുറത്തേക്ക് "സായികളുടെ സമൂഹത്തിലേക്ക് ചേർക്കപ്പെട്ടിരിക്കുന്ന കോഴഞ്ചേരിക്കാരുടെ പ്രിയങ്കരനും, മലങ്കര സഭയുടെ അഭിമാനവുമായിരുന്ന ദീയസ്കോറോസ് തിരുമേനിയുടെ പാവനസ്മരണക്കു മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു."



രൂപംകൊടുത്ത ഒരു സഞ്ചാരസുവിശേഷ പ്രസ്ഥാനമാണ് ദിവ്യദൂത്. സ്വന്തമായ ഒരു വാഹനവും, വാദ്യോപകരണങ്ങളും, ഉച്ച ഭാഷണി സംവിധാനങ്ങളും ഉള്ള ഒരു സുവിശേഷ പ്രസ്ഥാനം. ഭദ്രാസനത്തിനു പുറത്തും, കേരളത്തിനകത്തും പുറത്തും പല സ്ഥലങ്ങളിലും ദിവ്യദൂതിന്റെ സേവനം ആവശ്യപ്പെടുന്ന എല്ലാ ഇടവകകളിലും കട ന്നുചെന്ന് ശുശ്രൂഷ നടത്തിവരുന്നു.

**Holy Trinity Ashram**

കുടുംബസ്വത്തായി കിട്ടിയ റാന്നിയിലെ സ്ഥലത്ത് തിരുമേനി സ്ഥാപിച്ചതാണ് Holy Trinity Asharam. ആശ്രമത്തിലെ അംഗ ങ്ങൾ ഭദ്രാസനത്തിന്റെ വിവിധ പ്രവർത്ത നങ്ങൾക്ക് തിരുമേനിയെ സഹായിച്ചിരുന്നു. പ്രത്യേകിച്ച് ഇടമുളയ്ക്കൽ, ഉള്ളൂർ, ബാല ഭവൻ തുടങ്ങിയ പ്രവർത്തനങ്ങൾക്ക് ഏവ രെയും ഭദ്രാസനം നന്ദിയോടെ എന്നും ഓർക്കും.

**ഹോളി ക്രോസ് കോൺവന്റ്**

പ്രധാനമായി ബാലഭവനത്തിലെ കുട്ടി കളുടെ പരിചരണത്തിനായി തിരുമേനി തിരുവനന്തപുരത്ത് സ്ഥാപിച്ചതാണ് ഈ കോൺവന്റ്. വികലാംഗ ബാലഭവൻ, Holy Trinity School തുടങ്ങിയ സ്ഥാപനങ്ങളിൽ ഈ സന്യാസിനിമാർ നിസ്തുല സേവനം നടത്തിവരുന്നു.

**കാരുണ്യവിശ്രാന്തിഭവൻ—കാരുണ്യ ഗൈഡൻസ് സെന്റർ**

ഈ രണ്ടു പ്രസ്ഥാനങ്ങളുടെയും ജോയിന്റ് പ്രസിഡന്റായിരുന്നു തിരുമേനി. അഭി. ഒസ്താത്തിയോസ് തിരുമേനിയും ദീയസ്കോറോസ് തിരുമേനിയും ജോയിന്റ് പ്രസിഡന്റുമാരായിരുന്ന് ഈ കാരുണ്യ പ്രസ്ഥാനങ്ങൾക്ക് നേതൃത്വം നല്കി യിരുന്നു.

**സദാനന്ദപുരം വൃദ്ധഭവനം**

സദാനന്ദപുരത്ത് ഒരു വൃദ്ധഭവനം പണിയണമെന്ന് തിരുമേനിക്ക് ആഗ്രഹം ഉണ്ടായിരുന്നു. അതിനായി ലഭിച്ച സ്ഥലത്ത് വിപുലമായ ഒരു പദ്ധതി തയ്യാ റാക്കി വൃദ്ധമന്ദിരം പണിയുവാനുള്ള ക്രമീ കരണംചെയ്തു വരികയായിരുന്നു. അവ യ്ക്കായി ഒരു കമ്മിറ്റിയും രൂപീകരിച്ചിരു ന്നു. പ്രസ്തുത പ്രവർത്തനം പൂർത്തി യാക്കേണ്ടത് ആവശ്യ മാണ്.

ജൂലായ് 23-ന് കാലം ചെയ്ത അന്നുരാത്രിവരെ കർമ്മനി രതനായിരുന്ന തിരുമേനി ആരെയും ബുദ്ധി മുട്ടിക്കാതെ സന്തോഷഭവനത്തി ലേക്കുപോയി. തിരുമനസ്സിലെ ഹിതപ്ര കാരം നേരത്തേ തയ്യാർ ചെയ്തിരുന്ന റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിലെ കല്ലറയിൽ കബറടക്കം നടത്തി. പുണ്യപിതാവേ: ഈ ഭദ്രാസനത്തിനായി അവിടുന്ന് സഹിച്ച വേദനകൾ, ത്യാഗങ്ങൾ വളരെയാണ്. അവ സഭ ഓർക്കുന്നു. ഭദ്രാസനം ഓർക്കുന്നു. എന്നാൽ അവ ഭംഗിയായി കൊണ്ടുപോക ണം. പൂർത്തിയാക്കാനുള്ളവ പൂർത്തിയാ ക്കണം. തിരുമനസ്സിലെ പ്രാർത്ഥനയിൽ ശരണപ്പെടുന്നു. പ്രാർത്ഥനയിൽ ഓർക്കു ന്നു. ഓട്ടംതികച്ചു. വിശ്വാസം കാത്തു. നീതിയുടെ കിരീടത്തിനായി പോയിരി ക്കുന്നു. ○

# സ്നേഹസ്മരണയ്ക്ക്



## E.K. CHACKO (ഉണ്ണി)

"നാം എല്ലാവരും നിദ്ര കൊള്ളുകയില്ല; എന്നാൽ, അന്ത്യകാഹളനാദത്തിങ്കൽ
പെട്ടന്നു കണ്ണിമയ്ക്കുന്നതിനിടയിൽ നാം എല്ലാവരും രൂപാന്തരപ്പെടും. കാഹളം ധ്വനിക്കും; മരിച്ചവർ അക്ഷയ
രായി ഉയർക്കുകയും;നാം രൂപാന്തരപ്പെടുകയും ചെയ്യും."

*1 കോരി. 15-52*

*Inserted by a friend*



സ്മരണാഞ്ജലി

# സർവ്വവും സഭയ്ക്കായി

ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ

പരിത്യാഗി ഭരണാധികാരിയാകുന്നത് എങ്ങനെ? ധനവും അധികാരവും ഉപേക്ഷിച്ചയാളാണ് യഥാർത്ഥ സന്യാസി. അയാൾ ഭണാധിപനാകുക വൈരുദ്ധ്യമാണ്. ഭരണാധിപനു കീഴിൽ ഭരണീയരുണ്ട്. ഇവിടെ മേലാളനും കീഴാളരും എന്ന വർഗ്ഗവ്യത്യാസം ആവിർഭവിക്കുന്നു. ക്രിസ്തു മറ്റൊരു മാതൃക കാട്ടിത്തന്നിട്ടുണ്ട്. ഇടയനും ആടുകളുമെന്ന സങ്കല്പം. ഇവിടെ അടിസ്ഥാനപരമായ ഒരു മാതൃകാവ്യതിയാനം (Paradigm Shift) കണ്ടെത്താനാവുന്നു. ഈ സങ്കല്പത്തിൽ കീഴ്മേൽത്തട്ടുകളുള്ള ശ്രേണിക്കുപകരം ത്യാഗത്തിലും സ്നേഹത്തിലുമൂന്നിയ പാരസ്പര്യമാണ് പ്രധാനം. ഈ അടിസ്ഥാന പ്രമാണത്തിലൂന്നിയ ഭരണം ഒരു പരിത്യാഗിക്കു മാത്രമേ നിർവ്വഹിക്കാനാവു. അതുകൊണ്ടാവാം എപ്പിസ്കോപ്പയായി അഭിഷേകം ചെയ്യുന്നതിനുമുമ്പ് സ്ഥാനാർത്ഥി സന്യാസവ്രതം സ്വീകരിച്ചിരിക്കണമെന്ന നിയമം കാലക്രമേണ സഭയിൽ ഉരുത്തിരിഞ്ഞുവന്നത്. സന്യാസവ്രതം സ്വീകരിച്ച് ഭരണഭാരമേറ്റവരെല്ലാം വ്രതനിഷ്ഠരായി നിലനില്ക്കുന്നുണ്ടോ? ഈ ചോദ്യം വളരെ പ്രസക്തമായിരിക്കുന്ന ഒരു ഘട്ടത്തിലാണ് നാം ഇന്ന് ജീവിക്കുന്നത്.

സന്യാസിയെന്നാൽ ഉചിതമായി ഉപേക്ഷിച്ചവൻ, പരിത്യാഗി (പ്രകർഷേണ ത്യജിച്ചവൻ) എന്നർത്ഥം. 'ഞാൻ', 'എന്റെ' എന്നിവയോടു ചേർന്നുവരുന്ന എല്ലാ മമതാബന്ധങ്ങളും പൂർണ്ണമനസ്സോടെ ഉപേക്ഷിക്കാൻ കെല്പുള്ളയാൾക്കുമാത്രമേ സന്യാസിയാവാൻ അധികാരമുള്ളു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ പരിത്യാഗമാണ് അധികാരത്തിനു അടിസ്ഥാനം. ഈ പുതിയ നിയമസങ്കല്പം ഏതാണ്ട് അന്യംനിന്നുപോയിരിക്കുന്ന ഇക്കാലത്ത് പരിത്യാഗത്തിന്റെ പ്രസക്തി സ്വജീവിതത്തിലൂടെ കാണിച്ചുതന്നയാളാണ് അഭിവന്ദ്യ ദീയസ്കോറോസ് തിരുമേനി.

മധുര അമേരിക്കൻ കോളേജിൽനിന്നു ഇന്റർമീഡിയറ്റും മദ്രാസ് ക്രിസ്ത്യൻ കോളേജിൽനിന്നു ബി.എ. ബിരുദവും ബോംബെ സ്കൂൾ ഓഫ് ഇക്കണോമിക്സിൽനിന്നു സോഷ്യോളജിയിൽ എം.എ. ബിരുദവും ലഭിച്ച റ്റി.ഇ. ജോർജ്ജിന് കോഴഞ്ചേരി സഹകരണബാങ്കിന്റെ സെക്രട്ടറിയായി ഉദ്യോഗം ലഭിച്ചു. 1954-ൽ റിസർവ് ബാങ്ക് ഓഫ് ഇന്ത്യയുടെ ആഭിമുഖ്യത്തിൽ നടത്തിയ പ്രത്യേക പരിശീലനത്തിന് അദ്ദേഹം മദ്രാസിലേക്കുപോയി. പരിശീലനം പൂർത്തിയാകുന്നതിനുമുമ്പ് ഉദ്യോഗമുപേക്ഷിച്ച് ദൈവവേലയ്ക്കായി സ്വയം സമർപ്പിക്കുകയായിരുന്നു. പിന്നെ അദ്ദേഹം തിരിഞ്ഞുനോക്കിയില്ല. 1964-ൽ വൈദികനായി. 1978-ൽ എപ്പിസ്കോപ്പായായി. 1970-ൽ കുടുംബസ്വത്തായി ലഭിച്ച വസ്തുവിൽ അദ്ദേഹം ഒരു സന്യാസാശ്രമം സ്ഥാപിച്ചു. അതാണ് ഇപ്പോൾ അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന ഹോളി ട്രിനിറ്റി ആശ്രമം.

> "സ്വന്തമായി എന്തെങ്കിലും വേണ്ടേ?" ഈ ചോദ്യത്തിനുമുമ്പിൽ സന്യാസം സ്വീകരിച്ച പലരും പതറിപ്പോകുന്നു. സ്വന്തമായി പണവും കണക്കും സൂക്ഷിക്കാനുള്ള പ്രലോഭനത്തിനു വഴങ്ങുന്നു. സ്വന്തമായി പ്രസ്ഥാനങ്ങൾ പടുത്തുയർത്താൻ വെമ്പുന്നു

എല്ലാം സഭയ്ക്കും സമൂഹത്തിനും തീറെഴുതിവച്ച നിസംഗനായിരുന്നു ദീയസ്കോറോസ് തിരുമേനി. "സ്വന്തമായി എന്തെങ്കിലും വേണ്ടേ?" ഈ ചോദ്യത്തിനുമുമ്പിൽ സന്യാസം സ്വീകരിച്ച പലരും പതറിപ്പോകുന്നു. സ്വന്തമായി പണവും കണക്കും സൂക്ഷിക്കാനുള്ള പ്രലോഭനത്തിനു വഴങ്ങുന്നു. സ്വന്തമായി പ്രസ്ഥാനങ്ങൾ പടുത്തുയർത്താൻ വെമ്പുന്നു. വ്രതപ്രതിജ്ഞാലംഘനമാണെന്നറിഞ്ഞുകൊണ്ടുതന്നെ. ഇതെല്ലാം ഒരു വ്യാമോഹമാണെന്ന വിവേകമുദിച്ചയാളാണ് യഥാർത്ഥ പരിത്യാഗി. അഭിവന്ദ്യ ദീയസ്കോറോസ് തിരുമേനിക്ക് ഈ തിരിച്ചറിവ് വേണ്ടത്ര ഉണ്ടായിരുന്നു.

ദീയസ്കോറോസ് തിരുമേനി സന്യാസികൾക്കുവേണ്ടി ഹോളി ട്രിനിറ്റി ആശ്രമവും സന്യാസിനികൾക്കുവേണ്ടി ഹോളി ക്രോസ് കോൺവന്റും സ്ഥാപിച്ചു. പക്ഷേ, ഈ രണ്ടു സ്ഥാപനങ്ങൾക്കും കാര്യമായ ആസ്തികൾ ഉണ്ടാക്കിവയ്ക്കുന്നതിലായിരുന്നില്ല തിരുമേനിയുടെ ശ്രദ്ധ. ഒരിക്കൽ ഞാൻതന്നെ തിരുമേനിയോടു ചോദിച്ചു: "ആശ്രമത്തിലെ സന്യാസികൾ എങ്ങനെയും ജീവിക്കുമെന്നുവയ്ക്കാം. എന്നാൽ കോൺവന്റിലെ സന്യാസിനികളുടെ കാര്യം കുറെകഴിഞ്ഞ് എന്താകും? അവർ ഇപ്പോൾ പ്രവർത്തിക്കുന്ന രണ്ടു പ്രധാന കേന്ദ്രങ്ങളാണ് ഹോളി ട്രിനിറ്റി വികലാംഗ ബാലഭവനവും ഹോളി ട്രിനിറ്റി സ്കൂളും. ഇവ രണ്ടും ഭദ്രാസനത്തിന്റേതാണ്. അവ നില്ക്കുന്ന സ്ഥലവും ഭദ്രാസനത്തിന്റേതുതന്നെ. കുറെകഴിഞ്ഞ് ഭരണസംവിധാനത്തിനു മാറ്റംവരുമ്പോൾ സിസ്റ്റേഴ്സിന് എവിടെയെങ്കിലും ഒരു അഭയംവേണ്ടേ?" തിരുമേനി മൗലം പാലിച്ചതേയുള്ളു. ഹോളി ക്രോസ് കോൺവെന്റിനുവേണ്ടി ആലത്തറയിൽത്തന്നെ കുറച്ചുസ്ഥലം തിരുമേനി നീക്കിവെച്ചിട്ടുണ്ടെന്നറിയുന്നു. അത്രമാത്രം. എന്നാലിതിനു മറ്റൊരു വശമുണ്ട്. ആസ്തിയും അർത്ഥവും കൊണ്ടുണ്ടാക്കിയെടുക്കുന്ന സുരക്ഷിതത്വത്തിന്റെ തണലിൽ ജീവിക്കാൻ വിളിക്കപ്പെട്ടവരല്ല സന്യാസിനി സന്യാസികൾ. ഇതായിരുന്നു അദ്ദേഹത്തിന്റെ പ്രമാണം. ഭൗതിക നിക്ഷേപങ്ങൾ കൂടുമ്പോൾ സന്യാസികൾ അലസരും സുഖലോലുപരുമായിത്തീരുന്നു. സന്യാസജീവിതത്തിനു ജീർണ്ണത വന്നുതുടങ്ങുന്നു. അഭിവന്ദ്യ തിരുമേനി അദ്ധ്വാനിച്ചതെല്ലാം ഭദ്രാസനത്തിനും സഭയ്ക്കും മുതൽകൂട്ടിക്കൊണ്ടാണ്. സ്വന്തം ജീവിത സൗകര്യംപോലും അദ്ദേഹം വേണ്ടത്ര ഗൗരവമായി എടുത്തില്ല. ഉള്ളൂരിൽ ഭദ്രാസനകേന്ദ്രം പൂർത്തിയായിട്ട് അധികമായില്ലല്ലോ. അതുവരെ വായുവും വെളിച്ചവും വേണ്ടത്ര ഇല്ലാതിരുന്ന കുടുസ്സായ ഒരു



മുറിയാലാണദ്ദേഹം താമസിച്ചുവന്നിരുന്നത്. ഇടമുളയ്ക്കൽ വി.എം.ഡി.എം. സെന്ററിലും റാന്നി ഹോളി ട്രിനിറ്റി ആശ്രമത്തിലും അദ്ദേഹത്തിനുണ്ടായിരുന്ന മുറികളുടെ സ്ഥിതിയും ഇതിൽനിന്ന് വ്യത്യസ്തമായിരുന്നില്ല.

ഉള്ളൂരിലെ ഭദ്രാസനകേന്ദ്രം, ശ്രീകാര്യത്തിനടുത്ത് താബോർ ഗിരിയിലെ ഹോളി ട്രിനിറ്റി സ്കൂളും വികലാംഗ ബാലഭവനവും, ഇടമുളയ്ക്കൽ പതിമൂന്ന് ഏക്കർ സ്ഥലത്ത് സ്ഥിതിചെയ്യുന്ന വി.എം.ഡി.എം. സെന്റർ എല്ലാം ഭദ്രാസനത്തിനും സഭയ്ക്കുമായാണ് അദ്ദേഹം സമ്പാദിച്ചത്. ഇതെല്ലാം അദ്ദേഹത്തിന്റെ അക്ഷീണ പരിശ്രമത്തിന്റെ ഭാഗമായിരുന്നു. സ്വന്തം നേട്ടമായിരുന്നു: എന്നാൽ, അവ സഭയ്ക്കായി സമർപ്പിച്ച നിമിഷംമുതൽ സഭയുടെയും ഭദ്രാസനത്തിന്റെയും ഭരണസംവിധാനത്തിനു വിധേയമായി കൊണ്ടുപോകുവാനാണ് അദ്ദേഹം ശ്രമിച്ചത്. ഈ സംവിധാനത്തിന് വിധേയപ്പെട്ടു പ്രവർത്തിക്കുവാൻ അദ്ദേഹത്തിന് ഒട്ടും മടിയുണ്ടായിരുന്നില്ല. അധികാരം കൈയാളുന്നവർ നിയമപരിധിയ്ക്കുള്ളിലാവണം പ്രവർത്തിക്കേണ്ടതെന്ന ബോധം അപൂർവ്വമായി മാത്രമേ നാമിന്നു കാണുന്നുള്ളു. ഈ തിരിച്ചറിവ് അഭിവന്ദ്യ ദീയസ്കോറോസ് തിരുമേനിയിൽ കണ്ട ഒരു സിദ്ധിവിശേഷമായിരുന്നു.

1991-ൽ തിരുവനന്തപുരം ഭദ്രാസനത്തിലെ ഒരു വൈദികനായി ശുശ്രൂഷ അനുഷ്ഠിച്ചു തുടങ്ങിയ കാലംമുതലാണ് ഞാൻ ദീയസ്കോറോസ് തിരുമേനിയെ അടുത്തറിയുന്നത്. അദ്ദേഹം ചെയ്തതെല്ലാം സഭയ്ക്കുവേണ്ടിയായിരുന്നു. ദൈവനാമമഹത്വത്തിനായിരുന്നു. അദ്ദേഹത്തിൽ തെളിഞ്ഞുകണ്ട സ്വയപരിത്യാഗവും നിയമബോധവും നിയമവിധേയത്വവും നമുക്ക് എന്നും മാതൃകയും പ്രചോദനവുമാണ്. അടുത്തറിയുന്തോറും ഈ ബഹുമാനത്തിന് ആക്കം കൂടുകയല്ലാതെ ഒട്ടും കുറഞ്ഞിട്ടില്ല. വ്യക്തിപരമായി ധാരാളം വാത്സല്യവും അർഹിക്കുന്നതിലുമധികം ബഹുമാനവും അദ്ദേഹം എന്നോടു കാണിച്ചിട്ടുണ്ട്. ഇത് തീർത്തും നിഷ്കളങ്കമായിരുന്നു, ഒട്ടും നാട്യമുണ്ടായിരുന്നില്ല എന്നത് നൂറുശതമാനം ശരിയാണ്. ആ മഹാനുഭവന്റെ സ്മരണയ്ക്കുമുമ്പിൽ ശ്രദ്ധാഞ്ജലികൾ അർപ്പിച്ചുകൊണ്ട് ആ പുണ്യപിതാവിനോടു മദ്ധ്യസ്ഥതയാചിച്ചുകൊണ്ട് ഈയനുസ്മരണം ഉപസംഹരിച്ചുകൊള്ളുന്നു.

○

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നും സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്‌വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 782053-ഉം രൂപയുടെ സൗജന്യചികിത്സ അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 7031 ഓപ്പറേഷൻ ആകെ നടത്തിയതിൽ 2488-ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 1304 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവർത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

# പാവനസ്മരണയ്ക്ക് മുമ്പിൽ

13–ാം ചരമവാർഷികം

(24–9–1999)



## Rev. Fr. YAKOOB O.I.C.

BETHANY ASHRAM, R. PERUNAD

*Inserted by:*

സന്തപ്ത കുടുംബാംഗങ്ങൾ



# ഗീവർഗീസ് മാർ ദീയസ്കോറോസ് തിരുമേനി സഭാ സംരക്ഷകൻ

ഫാദർ തോമസ് തേക്കിൽ (ആദ്യകാല സെക്രട്ടറി)

തന്നെ ഏല്പിക്കുന്ന ചുമതലകൾ സ്വന്തം ആരോഗ്യംപോലും വകവയ്ക്കാതെ നിർവിഘ്നം നിർവഹിച്ച ആചാര്യശ്രേഷ്ഠനായിരുന്നു തിരുമേനി. വന്ദ്യപിതാവിൽ തിളങ്ങിയിരുന്ന വ്യക്തിപ്രഭാവം അടുത്തറിഞ്ഞവർക്കേ ആഴത്തിൽ മനസ്സിലാക്കുവാൻ സാധിക്കയുള്ളൂ. കപടഭക്തി അശേഷം ഇഷ്ടപ്പെട്ടിരുന്നില്ല. അതിന് വശംവദനുമായിരുന്നില്ല കപടഭക്തി പാപമാണെന്ന് പലപ്പോഴും പറയുമായിരുന്നു. പരിശുദ്ധ സഭയുടെ ആചാരാനുഷ്ഠാനങ്ങൾ, വി. കൂദാശകൾ എന്നിവ തികഞ്ഞ ഭക്തിയോടും ദൈവാശ്രയത്തോടും നല്ല ഒരുക്കത്തോടും പ. പിതാക്കന്മാർ കാണിച്ചുതന്ന ശരിയായ രീതിയിൽ, അനുഷ്ഠിക്കുന്നതിൽ ശ്രദ്ധവെച്ചിരുന്നു. വട്ടശ്ശേരിൽ തിരുമേനി, പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ, പുത്തൻകാവിൽ കൊച്ചുതിരുമേനി എന്നിവർ തന്റെ ആരാധനാപാത്രങ്ങളായിരുന്നു.

വട്ടശ്ശേരിൽ തിരുമേനിയുമായുള്ള പൈതൃകബന്ധം, സഭാകാര്യങ്ങളിൽ കൂർമ്മബുദ്ധിയും കാർക്കശ്യവും കാണിച്ചിരുന്നു എന്നതിൽ അതിശയിക്കാനില്ല. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ തിരുമേനിയുടെ സെക്രട്ടറിയായി പ്രവർത്തിച്ച കാലഘട്ടം പലപ്പോഴും സ്മരിക്കുകയും പരിശുദ്ധ പിതാവിന്റെ ആരാധന പവിത്രത സ്വന്തജീവിതത്തിൽ പകർത്തുകയും ചെയ്തിരുന്നു. പുത്തൻകാവിൽ കൊച്ചുതിരുമേനിയിൽ കൂടിയുള്ള പ്രോത്സാഹനം സഭാ ശുശ്രൂഷയിലേക്കുള്ള കടന്നുവരവിന് സഹായിക്കുകയും ഭരണപരമായ കാര്യങ്ങളിലും സ്ഥാപന നിർമ്മാണത്തിന് പ്രചോദനം നല്കിയിട്ടുമുണ്ട് എന്ന് മനസ്സിലാക്കാം.

പൈതൃകമായി ലഭിച്ച സ്വത്ത് മുഴുവനും പ. സഭയ്ക്കായിട്ട് നല്കുവാനും തന്റെ സമ്പാദ്യം മുഴുവനും കാലശേഷം സഭയ്ക്കുതന്നെ ആയിരിപ്പാനും തക്കവണ്ണം ശ്രദ്ധിച്ചിരുന്നു. Circumstantial Guidance എന്നത് തന്റെ ജീവിതത്തിൽ പലപ്പോഴും ഉണ്ടായത് പ. സഭയ്ക്കുവേണ്ടി പ്രവർത്തിപ്പാൻ കൂടുതൽ സഹായിച്ചു.

**ഓർത്തഡോക്സിയുടെ പ്രമുഖ വക്താവായിരുന്നു.**

വിശ്വാസപരമായ കാര്യങ്ങളിൽ യാതൊരു വിട്ടുവീഴ്ചയ്ക്കും തിരുമേനി തയ്യാറായിരുന്നില്ല. തന്റെ മനസ്സിൽ ശരിയെന്ന് തോന്നുന്ന കാര്യങ്ങൾ ആരോടും തുറന്നുപറയുന്നതിൽ ധൈര്യം കാണിച്ചിരുന്ന സ്ഥിരമാനസ്സനായിരുന്നു. മനസ്സിലൊന്നും പുറമെ മറ്റൊന്നും കാണിച്ചിരുന്നില്ല. ആതുരരോടും വികലാംഗരോടും ഉള്ളുതുറന്ന് സംസാരിക്കുകയും അവരെ കരുതുകയും വലിയ പരസ്യം കൂടാതെ അവർക്കുവേണ്ടി തന്നാലാവുന്നതിലും അധികം പ്രവർത്തിക്കുവാൻ ശ്രദ്ധിച്ചിരുന്നു. അതിന്റെ ഉദാഹരണമാണ് തിരുവനന്തപുരത്ത് പ്രവർത്തിക്കുന്ന ഹോളി ട്രിനിറ്റി വികലാംഗ ബാലഭവനവും മന്ദബുദ്ധികൾക്കായി സ്ഥാപിച്ച മരിയൻ പ്ലേഹോമും. താൻ ആഗ്രഹിച്ചതെല്ലാം ദൈവത്തിൽ ആശ്രയിച്ച് പൂർത്തീകരിക്കുവാൻ വന്ദ്യപിതാവിന് സാധിച്ചിട്ടുണ്ട്.

കന്യാകുമാരി, തിരുവനന്തപുരം, കൊല്ലം എന്നീ ജില്ലകളിലായി വ്യാപിച്ചു കിടന്ന ഇടവകകളെ കോർത്തിണക്കുന്നതിനും ആവശ്യമായ ആത്മീയ നേതൃത്വം കൊടുക്കുന്നതിനും വിദ്യാസമ്പന്നരായ വൈദികരെയും കന്യാസ്ത്രീകളെയും വാർത്തെടുക്കുന്നതിനും പുതിയ ദേവാലയങ്ങൾ, മിഷൻ കേന്ദ്രങ്ങൾ സ്ഥാപനങ്ങൾ പടുത്തുയർത്തുന്നതിലും അക്ഷീണ പരിശ്രമം ചെയ്തിരുന്നു. 1978, 79, 80 കാലഘട്ടങ്ങളിൽ അവികസിതമായ പള്ളികൾ സന്ദർശിച്ച്, താമസിച്ച് ആത്മീയ നവോത്ഥാനത്തിലേക്ക് നയിക്കുന്നതിന് അതീവ ശ്രദ്ധാലുവായിരുന്നു. പള്ളിയും പരിസരവും വൃത്തിയായി സൂക്ഷിക്കുന്നതിലും ദൈവം നല്കിയിരിക്കുന്ന പള്ളി സ്വത്തുക്കളും ധനവും വിശ്വസ്തമായി കൈകാര്യം ചെയ്യിക്കുന്നതിലും പള്ളി കൈക്കാരൻ, സെക്രട്ടറി, കമ്മറ്റി അംഗങ്ങൾ എന്നിവരോട് കർക്കശമായി നിർദ്ദേശിക്കുകയും പ്രവർത്തിക്കുകയും ചെയ്തിരുന്നു. അസാധാരണമായ ആദർശധീരതയും അചഞ്ചലമായ വിശ്വാസദാർഢ്യവും ആലംബഹീനരോടുള്ള ആത്മാർത്ഥമായ ആർദ്രതയും പ. സഭയോടുള്ള ആഴമായ വിശ്വാസവും സ്നേഹവും മരണംവരെയും പരിപാലിച്ച വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു വന്ദ്യപിതാവ്.

അനുഭവങ്ങൾ പലതും അയവിറക്കാനുണ്ട്. പലപ്പോഴും പറയുമായിരുന്നു. പ. ബാവാതിരുമേനിയുടെ "ഒരു കല്പനയും കുറെ പള്ളികളുടെ ലിസ്റ്റും" മാത്രമേ എന്റെ കൈവശമുള്ളു. പക്ഷേ, ദൈവം വലിയവനാണ്, God is Great. ഒരു സംഭവം: ഭദ്രാസന ആസ്ഥാനമുണ്ടാക്കുന്നതിന് ആയൂർ, ചടയമംഗലം, അഞ്ചൽ, ഇടമുളയ്ക്കൽ തുടങ്ങി പല സ്ഥലങ്ങളിലും അന്വേഷിച്ചു നടന്നു. ഇടമുളയ്ക്കൽ സ്ഥലം കണ്ടെത്തി അഡ്വാൻസ് കൊടുക്കുവാൻപോലും പണമില്ല. ഏക്കർകണക്കിന് തിരുമേനിക്ക് സ്ഥലം വേണംതാനും. എങ്ങനെ ഇതു നടക്കുമെന്ന് ഞാൻ പലപ്പോഴും ചോദിക്കും. എല്ലാം നടക്കും God is Great എന്ന് പറയും. ഇപ്പോൾ വട്ടശ്ശേരിൽ തിരുമേനിയുടെ ഓർമ്മയ്ക്കായി സ്ഥിതിചെയ്യുന്ന (V.M.D.M. Centre) ഇടമുളയ്ക്കൽ സ്ഥലം 14 ഏക്കർ കണ്ടു ഇഷ്ടപ്പെട്ടു. ആ കുന്നിൻചരുവിൽ നിന്ന് ഞങ്ങൾ പ്രാർത്ഥിച്ചു. തീരുമാനമെടുത്തു. തിരുവനന്തപുരത്ത് വാടക കെട്ടിടത്തിൽ താമസിക്കുന്ന കാലഘട്ടം അവിടെനിന്നും കൊണ്ടുവന്ന ലഘുഭക്ഷണം കഴിച്ചു. സമീപത്തുള്ള അരുവിയിലെ വെള്ളം കുടിച്ചു. പണം കടമെടുത്തു, വസ്തുവാങ്ങി. അങ്ങനെ പല വസ്തുക്കൾ, സ്ഥാപനങ്ങൾ ഒക്കെ സഭയ്ക്കായി സമ്പാദിച്ചു. ദൈവം വലിയവനാണ് എന്ന് കാണിച്ചു തന്നു.

ഒന്നുമില്ലായ്മയിൽനിന്നും ഹോളി ട്രിനിറ്റി ആശ്രമം, ഹോളിക്രോസ് കോൺവന്റ്, സ്കൂളുകൾ. തിരുവനന്തപുരം ഭദ്രാസനത്തെ ഇന്നത്തെ ശ്രേഷ്ഠമായ നിലയിൽ എത്തിക്കുവാൻ രാപകൽ വിശ്രമമന്യേ അക്ഷീണ പരിശ്രമം ചെയ്ത ശ്രേഷ്ഠ ഇടയൻ അടുത്തവരെ അറിയുവാനും, അറിഞ്ഞവരോട് അടുത്ത് പ്രവർത്തിക്കുവാനും, സ്നേഹിക്കുവാനും സ്നേഹത്തിൽ ആത്മാർത്ഥത കാട്ടാനും ശ്രദ്ധിച്ചിരുന്നു. നീതിമാന്റെ മരണം ഉറക്കംപോലെയാണെന്ന് താൻ വിശ്വസിച്ചിരുന്നു. അതുപോലെ ഉറക്കത്തിൽ നിത്യമായ ഉറക്കത്തിലേക്ക് പറന്നുയർന്നു. ആ വന്ദ്യപിതാവിന്റെ നല്ല മാതൃകകളെ നമുക്ക് പിൻപറ്റാം. ആത്മാവിന് നിത്യശാന്തി പ്രാർത്ഥിക്കുന്നു. വന്ദ്യ പിതാവേ! മക്കൾക്കുവേണ്ടി പ്രാർത്ഥിക്കണമേ. ○



# മാർ ദിയസ്കോറോസ്: ദൈവസ്നേഹിയും മനുഷ്യസ്നേഹിയുമായിരുന്ന മഹാചാര്യൻ

**ഫാ. ഡോ. എം. ജോൺ പണിക്കർ**

ഇഹലോകജീവിതകാലത്ത് തന്നെ സ്വന്തം വ്യക്തിമാഹാത്മ്യം പ്രകടിതമായി മറ്റുള്ളവർക്ക് മനസ്സിലാക്കികൊടുക്കുവാൻ ചിലർക്ക് കഴിയുന്നു. എന്നാൽ മറ്റുചിലർക്ക് അവരുടെ വ്യക്തിപ്രഭാവത്തിന്റെ അതുല്യത ഇഹലോകവാസസമയത്ത് അത്രയധികം പ്രകടിപ്പിക്കുവാൻ കഴിയാതെ വരികയും, അതേസമയം ജീവിതകാലശേഷം മാത്രം, ദീപ്തമായ ആ ജീവിതത്തെപ്പറ്റി മറ്റുള്ളവർ കൂടുതലായി ചിന്തിച്ചു തുടങ്ങുകയും ചെയ്യുന്നു. നമ്മുടെ തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ആയി നിയോഗിതനായി. ചെങ്കോട്ട മുതൽ കന്യാകുമാരിവരെയുള്ള പ്രദേശങ്ങളിലെ ജനങ്ങളുടെ ആദ്ധ്യാത്മികാചാര്യനായിരുന്ന അഭിവന്ദ്യ ഗീവറുഗീസ് മാർ ദിയസ്കോറോസ് തിരുമേനിയുടെ ജീവിതസപര്യയുടെ ധന്യത ഇപ്പോൾ അധികമായി നാം മനസ്സിലാക്കി വരുന്നതേയുള്ളു.

1979-ൽ സ്ഥാപിതമായ തിരുവനന്തപുരം ഭദ്രാസനത്തിന്റെ തുടക്കം ഒരർത്ഥത്തിൽ ഒന്നുമില്ലായ്മയിൽനിന്നുമായിരുന്നു. ഇന്നിപ്പോൾ, ഇരുപത് വർഷത്തെ ചരിത്രത്തിൽ അത്ഭുതാവഹമായ ഒരു വളർച്ചയാണുണ്ടായത്. അഭിവന്ദ്യ തിരുമേനിയുടെ അശ്രാന്തമായ പരിശ്രമത്തിന് ലഭിച്ച സ്നേഹപ്രതിഫലം. സംസ്ഥാനത്തിന്റെ തലസ്ഥാനത്ത് സഭയ്ക്ക് കാര്യക്ഷമമായി പ്രവർത്തിക്കുവാൻ വേണ്ട എല്ലാ സാഹചര്യങ്ങളും ഒരുക്കിവച്ചതിന് ശേഷമാണ് ഈ മഹാചാര്യൻ യാത്രയായത്.

ശാരീരികാസ്വാസ്ഥ്യങ്ങളും, അനാരോഗ്യവും കണക്കിലെടുക്കാതെ, രാപകൽ ഭേദമെന്യേ അദ്ദേഹം പ്രവർത്തിച്ചു. നിസ്സാരമെന്ന് പലർക്കും തോന്നുന്ന സംഗതികളിൽപ്പോലും സൂക്ഷ്മമായി ശ്രദ്ധിച്ചുകൊണ്ട്, അതീവജാഗ്രതയോടെ ഭദ്രാസന ചുമതല നിർവ്വഹിച്ചു. പൗരസ്ത്യ സഭാചിന്തയിൽ ഭരണാധികാരമല്ല, ഇടയ ശുശ്രൂഷയാണുള്ളത്. ഒരു ഭരണഘടനാവിദഗ്ദ്ധനും നിയമജ്ഞനുമായിരുന്ന അഭിവന്ദ്യ തിരുമേനി, ഇടയ ശുശ്രൂഷയുടെ ലാളിത്യത്തേയും, ഉത്തരവാദിത്തത്തേയും സാർത്ഥകമായി സമുന്വയിപ്പിച്ചു.

ക്രൈസ്തവ സഭാജീവിതം, സ്വയത്യാഗത്തിന്റെ ജീവിതമാണ്. സഭയെ സ്നേഹിക്കുകയും, സഭയ്ക്കുവേണ്ടി ത്യാഗം അനുഭവിച്ചുകൊണ്ട് ജീവിയ്ക്കുകയും ചെയ്യുന്ന ആളുകളുടെ എണ്ണം ഇന്ന് വിരളമായിരിക്കുന്നു. എന്നാൽ, സ്വന്തമായ ലക്ഷ്യങ്ങൾക്കപ്പുറം, സ്വന്തം കുടുംബസ്വത്തുപോലും സഭയ്ക്കായി സമർപ്പിച്ച തിരുമേനിയുടെ മാതൃക എത്ര ശ്രേഷ്ഠമാണ്. അദ്ദേഹം സർവ്വവും ത്യജിച്ച് സർവ്വത്തിന്റേയും നാഥനെ പിൻപറ്റിയ മഹാചാര്യനാണെന്നതിന് ഈ വലിയ ത്യജിക്കൽ തന്നെ ഉത്തമ ഉദാഹരണമാകുന്നു.

തിരുമേനിയുടെ വേർപാടിൽ ഏറ്റവും കൂടുതൽ നഷ്ടം സംഭവിച്ചിരിക്കുന്നത് തിരുവനന്തപുരം ഭദ്രാസനത്തിലെ വൈദികർക്കും വിശ്വാസികൾക്കുമാണ്. എല്ലാ ഇടവകകളിലേയും യഥാർത്ഥ അവസ്ഥ മനസ്സിലാക്കുവാനും അവയുടെ സ്ഥിതി അനുസരിച്ച് തീരുമാനങ്ങൾ എടുത്ത് നടപ്പിൽ വരുത്തുവാനും, തിരുമേനി ആത്മാർത്ഥതയോടെ ശ്രദ്ധിച്ചിട്ടുണ്ട്. വിരലിലെണ്ണാവുന്ന പള്ളികളിൽ മാത്രം എല്ലാ ഞായറാഴ്ചകളിലും വി. കുർബ്ബാനയുമായി തുടങ്ങിയ തിരുവനന്തപുരം ഭദ്രാസനത്തിൽ ഇന്ന് ഭൂരിഭാഗം ഇടവകകളിലും വി. കുർബ്ബാന ക്രമമായി നടക്കുന്നു. ഇടവകകൾ മുടക്കംകൂടാതെ സന്ദർശിക്കുക, ആദ്ധ്യാത്മികപ്രവർത്തനങ്ങളിൽ സജീവമായ ശ്രദ്ധ ചെലുത്തുക തുടങ്ങിയ സംഗതികളിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്ന ഈ മഹാചാര്യന്, ഭദ്രാസനത്തിലെ ഓരോ വൈദികനെ സംബന്ധിച്ചും വ്യക്തമായ ചിന്തകളും തീരുമാനങ്ങളുമുണ്ടായിരുന്നു. ശാസനയും, സ്നേഹവും പ്രോത്സാഹനവും ഒക്കെ വൈദികർക്ക് നല്കിക്കൊണ്ടിരുന്ന സ്നേഹവാനായ ഒരു പിതാവും ഇടയനുമായിരുന്നു അദ്ദേഹം. ഞാൻ 1984 മുതൽ അദ്ദേഹത്തിന്റെ പിതൃസ്നേഹവും വാത്സല്യവും അനുഭവിച്ചിരുന്ന വ്യക്തിയാണ്. അത് അദ്ദേഹത്തിന്റെ മരണസമയംവരേയും, ആവശ്യമായും, അധികമായും ലഭിച്ചിട്ടുണ്ട്. ഭദ്രാസനത്തിൽപ്പെട്ട എല്ലാ വൈദികർക്കും ഇതേ അനുഭവമാണ് പങ്കിടുവാനുള്ളത്. തിരുമേനിയോടുള്ള വ്യക്തിപരമായ അടുപ്പമായിരിക്കാം അദ്ദേഹത്തിന്റെ വേർപാട് എല്ലാ വൈദികർക്കും ഒരുപോലെ ദുഃഖകാരണമായിതീർന്നത്.

തിരുമേനി ധാരാളം നല്ല പ്രസ്ഥാനങ്ങൾക്ക് ഭദ്രാസനത്തിൽ ആരംഭമിട്ടു. ചിലതൊക്കെ അതിശ്രേഷ്ഠമായ വിധത്തിൽ വളർച്ചയുടെ പടവുകൾ പിന്നിട്ടിരിക്കുന്നു. തിരുവനന്തപുരത്തെ വികലാംഗ ബാലഭവനം, സ്കൂൾ, ഇടമുളയ്ക്കൽ വി.എം.ഡി.എം. കേന്ദ്രം എന്നിവ അവയിൽ ചിലതുമാത്രമാണ്. ആലങ്കാരികമായി പറഞ്ഞാൽ ഭാവിതലമുറയ്ക്ക് ചിത്രം വരയ്ക്കുവാൻ അദ്ദേഹം ഭംഗിയായ ചുമർ നിർമ്മിച്ച് നല്കിയിരിക്കുന്നു. അദ്ദേഹം നിർമ്മിച്ചിരിക്കുന്ന ചുമരുകളിൽ ശോഭയേറിയതും,

## നീണാൾ വാഴട്ടെ

**(കുക്കോയോ)**

പുകൾപൊങ്ങും കോഴഞ്ചേരിൽ - മഹിമയിൽ മുന്നേറും
തേവർവേലിൽ തറവാട്ടിൽ - ജാതം ചെയ്തോനേ!

യുവലോകത്തിൻ - നിർഭയനേതാവേ!
ഓമല്ലൂരിൽ - വിശ്രുത ജേതാവേ!

നല്ലൊരനന്തപുരത്തിന്റെ - വല്ലഭനാം താതാ!
ദീയസ്ക്കോറോസ് തിരുമേനീ - അങ്ങേയ്ക്കഖിലേശൻ

ഹാലേലുയ്യാ - വാഴ്‌വരുളും നീണാൾ,
ജീവിതയാത്രയിലിന്നിപ്പോൾ - ജയഘോഷത്തോടെ

വത്സരമറുപതു പിന്നിടുവാൻ - തിരുമേനിക്കുടയോൻ
നിസ്തുലകൃപയാൽ - ഭാഗ്യം നല്കുകയാൽ

ആനന്ദത്തിൽ - ബാഷ്പകണം തൂകി
മാന്യമലങ്കര മക്കളിതാ - മംഗളമങ്ങേയ്ക്കായ്

നന്ദിയൊടും നേർന്നീടുന്നു, - മേൻമേൽകനിവാർന്നു
ഹാലേലുയ്യാ - ദൈവം തുണ ചെയ്യും.

*(സഭാ കവി സി.പി. ചാണ്ടി)*

(മാർ ദീയസ്ക്കോറോസിന്റെ ഷഷ്ഠിപൂർത്തിയവസരത്തിൽ സമർപ്പിച്ചത്)

വെടിപ്പുള്ളതുമായ ചിത്രങ്ങൾ വരയ്ക്കുവാൻ സഭയ്ക്കും പ്രത്യേകമായി ഭദ്രാസനത്തിനും ഉത്തരവാദിത്വമുണ്ട്.

സന്യാസജീവിതത്തെക്കുറിച്ചും, ആശ്രമജീവിതത്തെ സംബന്ധിച്ചും തിരുമേനിക്ക് ഏറ്റവും വ്യക്തമായ ഒരു കാഴ്ചപ്പാടുണ്ടായിരുന്നു. ആശ്രമജീവിതത്തിന്റെ ലാളിത്യം, സുഖവും, ദുഃഖവും അനുഭവിക്കുവാനുള്ള മനുഷ്യന്റെ സന്നദ്ധത, ഭക്ഷണം, വസ്ത്രധാരണം തുടങ്ങിയവയിലുള്ള അച്ചടക്കം, നോമ്പ്, ഉപവാസം എന്നീ പല നന്മകളുടേയും അനുഷ്ഠാനം തുടങ്ങി പല കാര്യങ്ങളും, അദ്ദേഹം തന്റെ പ്രബോധനങ്ങളിൽ ഉൾപ്പെടുത്തി സംസാരിക്കാറുണ്ടായിരുന്നു. വൈദികസെമിനാരി പഠനത്തിനായി വരുന്ന എല്ലാവരോടും, സന്യാസജീവിതത്തിന്റെ മാഹാത്മ്യവും അർത്ഥവും മനസ്സിലാക്കിക്കൊടുത്ത് പ്രോത്സാഹിപ്പിക്കുന്ന രീതി സാധാരണയായിരുന്നു. പല യുവതിയുവാക്കളെ സന്യാസജീവിതത്തിലേക്ക് ക്ഷണിച്ചുകൊണ്ട് അദ്ദേഹം ധാരാളം കത്തുകൾ അയയ്ച്ചിട്ടുണ്ട്. അങ്ങനെയുള്ള കത്തുകൾ എനിക്കും പലപ്പോഴും ലഭിച്ചിട്ടുണ്ട്. കൃത്യനിഷ്ഠയും ത്യാഗപൂർണ്ണമായ പ്രവർത്തനങ്ങളും, സുവിശേഷത്തിലുള്ള താല്പര്യവും പൗരസ്ത്യ ആദ്ധ്യാത്മികതയിലുള്ള ഊന്നലും, ഒക്കെ സന്യാസ പ്രസ്ഥാനത്തെക്കുറിച്ച് തിരുമേനിക്കുണ്ടായിരുന്ന ചില വ്യക്തമായ കാഴ്ചപ്പാടുകളാണ്. ക്രിസ്തീയ ജീവിതത്തോടുള്ള ഒരു യഥാർത്ഥ പ്രതികരണം, മാർ ദിയസ്കോറോസ് തിരുമേനിയിൽ ദർശിക്കാം. കഷ്ടതയും പ്രയാസവും ഉണ്ടാകുമ്പോൾ അവയിൽനിന്നും തെന്നിമാറി സുഖലോലുപത ലഭിക്കുവാൻവേണ്ടി പരക്കം പായുന്നവരാണ് മിക്ക ആളുകളും. തിരുമേനി പ്രയാസഘട്ടങ്ങളിലൊക്കെ ദൈവാശ്രയത്തോടുകൂടി ജീവിതത്തെ ധൈര്യമായി നേരിട്ടു. ഒരു വൈദികനായിരുന്നപ്പോൾ അദ്ദേഹം സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി അക്ഷീണം പോരാടി. കലുഷിതമായ സഭാന്തരീക്ഷത്തിൽ പ്രത്യേകിച്ച് പ്രയാസങ്ങളുടെ മദ്ധ്യത്തിൽ അടിപതറാതെ നിന്ന് സഭയെ പരിരക്ഷിക്കാൻ തിരുമേനിക്ക് കഴിഞ്ഞിരുന്നു.

പ. സഭയുടെ അടിസ്ഥാനംതന്നെ വി. ത്രിത്വത്തിലുള്ള വിശ്വാസമാണല്ലോ. ദിയസ്കോറോസ് തിരുമേനിയുടെ സഭാശാസ്ത്രം വി. ത്രിത്വവിശ്വാസത്തിൽ അടിസ്ഥാനപെടുത്തിയുള്ളതാണ്. മനുഷ്യൻ ത്രിത്വമായിരിക്കുന്ന ദൈവത്തിന്റെ സ്വരൂപവും സാദൃശ്യവും ആയിരിക്കുന്നതുപോലെ സഭയും വി. ത്രിത്വത്തിന്റെ ഐക്യത്തിനായി പണിയപ്പെടുന്നു എന്ന വേദശാസ്ത്രത്തിന്റെ സത്ത തിരുമേനിയുടെ പ്രസംഗങ്ങളിലെ പ്രധാന വിഷയങ്ങളിലൊന്നായിരുന്നു. അതുകൊണ്ടാണ് അദ്ദേഹം സ്ഥാപിച്ച സ്ഥാപനങ്ങൾക്കെല്ലാം ത്രിത്വനാമം നല്കിയതും.



സ്വാർത്ഥതയില്ലാത്ത തിരുമേനിയുടെ പരിശ്രമശീലവും ആത്മാർത്ഥതയും നേതൃത്വപാടവവും അഹന്തയില്ലായ്മയും ഒക്കെ അദ്ദേഹത്തിന്റെ ആത്മീയ മക്കളുടെ ഹൃദയങ്ങളിലും ജീവിക്കട്ടെ. തിരുമേനി നന്മവളമിട്ടു വളർത്തിയെടുത്ത ഭദ്രാസനത്തിന്റെ അരുമസന്താനങ്ങൾ ആത്മാർത്ഥയുടേയും, സ്നേഹത്തിന്റേയും നന്ദിയുടേയും പനിനീർപുഷ്പങ്ങൾ അവിടുത്തെ തൃപ്പാദങ്ങളിൽ സമർപ്പിക്കുന്നു. അവിടുന്ന് ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിച്ചാലും!

○





# ഭവനസഹായ പദ്ധതിയിൽനിന്നും 64,96,000 രൂപാ നല്കി

മലങ്കര ഓർത്തഡോക്സ് സഭയുടെ ഭവനനിർമ്മാണ സഹായ സമിതി 31-3-99 വരെയുള്ള കാലയളവിൽ മൊത്തം 1485 വീടുകൾക്കാണ് കേന്ദ്രവിഹിതമായ 64,96,000 രൂപാ നല്കിയത്.

റിപ്പോർട്ടുവർഷം (1998-99) 185 വീടുകൾക്ക് കേന്ദ്രവിഹിതമായി 9¹/₄ ലക്ഷം രൂപാ നല്കി കഴിഞ്ഞു.

നടപ്പുവർഷം കുറഞ്ഞത് 250 വീടിനെങ്കിലും കേന്ദ്രവിഹിതമായ 12¹/₂ ലക്ഷം രൂപാ നല്കാനാണ് ഉദ്ദേശിക്കുന്നത്. കേന്ദ്രവിഹിതം കൂടാതെ മറ്റു മൂന്നു ഘടകങ്ങളും (വ്യക്തി, ഇടവക, മെത്രാസനം) തുക സമാഹരിച്ച് 20,000 രൂപയിൽ കുറയാത്ത വീടാണ് നിർമ്മിക്കേണ്ടത്. അല്ലെങ്കിൽ ഈ വർഷം മുതൽ സർക്കാരിന്റെ 'മൈത്രീ ഭവന പദ്ധതി'യുമായി സഹകരിച്ച് മുൻകൂർ 12,500 രൂപാ ഭവന നിർമ്മാണ ബോർഡിലടച്ച് 28,000 (സർക്കാർ സബ്സിഡി ഉൾപ്പെടെ)യുടെ വീട് നിർമ്മിച്ചു കിട്ടുന്നതിനുള്ള നടപടികൾ സ്വീകരിക്കാവുന്നതാണ്.

പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് രക്ഷാധികാരിയും അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ്രസിഡന്റും സമുദായ സെക്രട്ടറി ശ്രീ എ.കെ. തോമസ് കൺവീനറുമായ കമ്മറ്റി ഭവന നിർമ്മാണ സഹായ നിധിയിലേക്ക് സംഭാവനകൾ അഭ്യർത്ഥിച്ചിട്ടുണ്ട്.

ഉദാരമതികളായ വ്യക്തികളും സ്ഥാപനങ്ങളും ഈ പദ്ധതിക്ക് തുടർന്നും സംഭാവന നല്കി സഹായിക്കണമെന്ന് കേന്ദ്ര കമ്മിറ്റി അഭ്യർത്ഥിക്കുന്നു.

# മതവും സംസ്കാരവും പാഠനവിഷയമാക്കണം ഡോ. വി. എൻ. രാജശേഖരൻപിള്ള

(സ്വന്തം ലേഖകൻ)

**കോട്ടയം:** മതവും സംസ്കാരവും കോളേജുകളിലെ മുഖ്യ പഠന വിഭാഗങ്ങളാക്കണമെന്ന് മഹാത്മാഗാന്ധി സർവ്വകലാശാല വൈസ് ചാൻസലർ ഡോ. വി.എൻ. രാജശേഖരൻപിള്ള പ്രസ്താവിച്ചു.

സെറാമ്പൂർ സർവ്വകലാശാല റീജണൽ ഡോക്ടറൽ സെന്റർ ഓർത്തഡോക്സ് സെമിനാരി ഓഡിറ്റോറിയത്തിൽ ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

കേരളത്തിൽ ആദ്യമായി മതവും സംസ്കാരവും പഠന വിഷയമാക്കി ഗവേഷണ കേന്ദ്രങ്ങൾ ആരംഭിച്ചത് മഹാത്മാ ഗാന്ധി സർവ്വകലാശാലയാണ്. ഇത് ഭാരതത്തിലെ ആദ്യത്തെ സംരംഭം ആയിരിക്കും— അദ്ദേഹം പറഞ്ഞു.

സാമൂഹ്യ ഘടനയെ രൂപാന്തരപ്പെടുത്തുന്ന പ്രേരക ശക്തിയായി മതങ്ങൾ തീരണം. സാമൂഹ്യ-രാഷ്ട്രീയ-സാംസ്കാരിക രംഗത്ത് നിലവിലുള്ള അടിമത്വം, ചൂഷണം, അനീതി എന്നിവയിൽനിന്നും സമൂഹത്തെ വിമോചിപ്പിച്ച് മനുഷ്യന്റെ അന്തസ്സ് സംരക്ഷിക്കണം. സമൂഹത്തെ രൂപാന്തരപ്പെടുത്തുവാൻ ശക്തിയുള്ള നേതൃത്വത്തെ വളർത്തുവാൻ ഗവേഷണ കേന്ദ്രങ്ങൾക്ക് കഴിയണം — അദ്ദേഹം ഓർമ്മിപ്പിച്ചു.

ദൈവശാസ്ത്രഗവേഷണ പഠനരംഗത്ത് ഭാരതത്തിലെ എപ്പിസ്കോപ്പൽ സഭകൾ പരസ്പരം മനസ്സിലാക്കി പ്രവർത്തിക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണെന്ന് പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷപ്രസംഗത്തിൽ പറഞ്ഞു.

ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം ഒഫിഷിയേറ്റിങ് മെത്രാപ്പോലീത്താ, ബിഷപ്പ് കെ.ജെ. സാമുവേൽ, റവ. ഡോ. എം.വി. ഏബ്രഹാം, ഫാ. ഡോ. കെ.കെ. കോശി, റവ. ഡോ. പി.എസ്. ദാനിയേൽ ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. കെ. എം. ജോർജ്, ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ എന്നിവർ പ്രസംഗിച്ചു.

കേരളത്തിലെ മാർത്തോമ്മാ ഓർത്തഡോക്സ്, സി. എസ്. ഐ. സെമിനാരികളുടെ സംയുക്ത സംരംഭമായ ഫെഡറേറ്റഡ് ഫാക്കൽറ്റി ഫോർ റിസേർച്ച് ഇൻ റിലീജിയൻ ആൻഡ് കൾച്ചർ ആണ് ഗവേഷണ പഠനത്തിന് മുഖ്യ നേതൃത്വം നല്കുന്നത്.



സെറാമ്പൂർ സർവ്വകലാശാല റീജിയണൽ ഡോക്ടറൽ സെന്റർ, വൈസ് ചാൻസലർ വി.എൻ. രാജശേഖരൻപിള്ള ഉദ്ഘാടനം ചെയ്യുന്നു. റവ. ഡോ. കെ.കെ. കോശി, ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ഡോ. ഫീലിപ്പോസ് മാർ ക്രിസോസ്റ്റം ഒഫിഷ്യേറ്റിങ്ങ് മെത്രാപ്പോലീത്ത, പ. കാതോലിക്കാ ബാവാ, റവ. ഡോ. കെ.എ. ജോർജ്, ബിഷപ്പ് ഡോ. കെ.ജെ. സാമുവൽ, ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ എന്നിവർ സമീപം.

# മലങ്കരസഭ വാർത്തകൾ

ഇത് 1980 ജൂലൈ മൂന്നിന് ആരംഭിച്ചു. ഇപ്പോൾ പുതിയ നിയമം, പഴയ നിയമം, ദൈവശാസ്ത്രം, സഭാചരിത്രം, മതം, പിതൃവിജ്ഞാനീയം, ആരാധനാവിജ്ഞാനീയം എന്നിവയിൽ എം. ടി. എച്ച്. പഠനത്തിന് സൗകര്യമുണ്ട്.

ഇപ്പോൾ പഴയ നിയമം, പുതിയ നിയമം, ദൈവശാസ്ത്രം, സഭാചരിത്രം എന്നീ വിഷയങ്ങളിലാണ് ഡോക്ടറൽ ഗവേഷണ പഠനം ആരംഭിച്ചിട്ടുള്ളത്.

എഫ്. എഫ്. ആർ. ആർ. സിയിൽ ഇതുവരെ 94 പേർ പഠനം പൂർത്തിയാക്കി. ഓർത്തഡോക്സ് (25) സി.എസ്.ഐ. (23) മാർത്തോമ്മ (20) പെന്തിക്കോസ്തൽ (8) ബാപ്റ്റിസ്റ്റ് (7) പ്രെസ്ബെറ്റേറിയൻ (4) സി.എൻ.ഐ. (4) ലൂഥറൻ (2) ബ്രദറൻ (1). ഇപ്പോൾ വിവിധ സഭകളിൽനിന്നുള്ള 26 പേർ ബിരുദാനന്തര തലത്തിലും 8 പേർ ഡോക്ടറൽ ഗവേഷണ തലത്തിലും പഠനം നടത്തുന്നു. ഇതിൽ 7 വനിതകൾ എം.ടി.എച്ചിനും ഒരാൾ ഡോക്ടറൽ ബിരുദത്തിനും ഉണ്ട്.

ഡോക്ടറൽ ബിരുദമുള്ള 22 പേർ അദ്ധ്യാപകരായി സേവനം അനുഷ്ഠിക്കുന്നു. റവ. ഡോ. കെ.കെ. കോശി (ചെയർമാൻ) റവ. ഡോ. പി.എസ്. ഡാനിയേൽ, ഫാ. ഡോ. കെ. എം. ജോർജ് (കോ-ചെയർമാൻ) ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ (രജിസ്ട്രാറും ഡോക്ടറൽ പ്രോഗ്രാംസീനും) എന്നിവർ എഫ്.എഫ്.ആർ.സിക്ക് മുഖ്യ നേതൃത്വം നല്കുന്നു.

സെറാസൂർ സർവ്വകലാശാലയുടെ കീഴിൽ ഏറ്റവും കൂടുതൽ വിഷയങ്ങളിൽ ഡോക്ടറൽ ഗവേഷണ പഠന സൗകര്യമുള്ള ഏക സ്ഥാപനം എഫ്.എഫ്.ആർ.ആർ.സി. ആണെന്ന് രജിസ്ട്രാറും ഡോക്ടറൽ പ്രോഗ്രാം സീനുമായ ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ പറഞ്ഞു.

## ഫാദർ അലക്സാണ്ടർ കൂടാരത്തിൽ പരുമല സെന്റ് ഗ്രീഗോറിയോസ് ഹോസ്പിറ്റൽ അഡ്മിനിസ്ട്രേറ്റർ



പരുമല: പരുമല സെന്റ് ഗ്രീഗോറിയോസ് മിഷൻ ഹോസ്പിറ്റൽ അഡ്മിനിസ്ട്രേറ്ററായി ഫാ. അലക്സാണ്ടർ കൂടാരത്തിലിനെ പ. കാതോലിക്കാ ബാവ നിയമിച്ചു. ഈ ഹോസ്പിറ്റലിലെതന്നെ അഡ്മിനിസ്ട്രേറ്റീവ് ഓഫീസറായും ചാപ്ലെനായും അദ്ദേഹം സേവനം അനുഷ്ഠിച്ചു വരികയായിരുന്നു.

ഇംഗ്ലീഷ് സാഹിത്യത്തിൽ കേരള സർവ്വകലാശാലയിൽനിന്നും വേദശാസ്ത്രത്തിൽ സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽനിന്നും ബിരുദം നേടിയശേഷം ബാംഗ്ലൂരിലെ ഗൗതം ഇൻസ്റ്റിറ്റ്യൂട്ടിൽനിന്നും ഹോസ്പിറ്റൽ അഡ്മിനിസ്ട്രേഷനിലും കമ്പ്യൂട്ടർ ആപ്ലിക്കേഷനിലും പോസ്റ്റ് ഗ്രാജുവേഷൻ ഡിപ്ലോമായും നേടി. പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ പ്രൈവറ്റ് സെക്രട്ടറിയായും ഏഴംകുളം സെന്റ് മേരീസ്, നരിയാപുരം മാർ യൗനാൻ ചാപ്പൽ, കണ്ണനാകുഴി സെന്റ് ജോർജ് എന്നീ ഇടവകകളിൽ വികാരിയായും ഇദ്ദേഹം സേവനമനുഷ്ഠിച്ചിട്ടുണ്ട്. മദ്യപാന-ചികിത്സയിൽ പ്രത്യേക പരിശീലനം നേടിയ ഇദ്ദേഹത്തിന്റെ ചുമതലയിലാണ് സെന്റ് ഗ്രീഗോറിയോസ് ലഹരി ചികിത്സാകേന്ദ്രം പ്രവർത്തിക്കുന്നത്.

അടൂർ കൂടാരത്തിൽ കെ. സി. ജോണിന്റെ മകനായ ഫാ. അലക്സാണ്ടർ അടൂർ കരുവാറ്റ സെന്റ് മേരീസ് ഇടവകാംഗമാണ്. ഭാര്യ: സാറാമ്മ അലക്സാണ്ടർ, മക്കൾ: ദിവ്യ, നവ്യ.

## ജോർജ്ജ് വറുഗീസ് മെമ്മോറിയൽ ബർസറി അവാർഡ് - 1999 വിജയികൾ

1999-ലെ അവാർഡു വിജയികളായി താഴെ കൊടുത്തിരിക്കുന്നവരെ തെരഞ്ഞെടുത്തതായി ഭാരവാഹികൾ അറിയിച്ചിരിക്കുന്നു.

1. മിസ്സ്. ജെമി ജോർജ്ജ്
   തൈനോത്തിൽ വീട്
   ആലുവ - 683 101
2. മി. ഡാനിയൽ മാത്യു
   181/12 ആർ.കെ. പുരം
   ന്യൂഡൽഹി - 11022

2000-ആണ്ടിലെ അവാർഡുകൾക്കായി അപേക്ഷകൾ ക്ഷണിച്ചുകൊണ്ടുള്ള പരസ്യം ഈ ലക്കത്തിൽ 35-ാം പേജിൽ കൊടുത്തിരിക്കുന്നത് ശ്രദ്ധിക്കുക.

## സ്ലീബാദാസ സമൂഹം 75-ാം വാർഷികം

സ്ലീബാദാസ സമൂഹത്തിന്റെ 75-ാം വാർഷികാഘോഷങ്ങൾ വിവിധ പരിപാടികളോടെ പത്തനംതിട്ട സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രലിൽ സെപ്റ്റംബർ 13, 14 തീയതികളിൽ നടക്കും. പ. ബാവാ തിരുമനസ്സുകൊണ്ട് 14-ാം തീയതി ഉദ്ഘാടനം ചെയ്യുന്ന സമ്മേളനത്തിൽ അഭിവന്ദ്യരായ ഫീലിപ്പോസ് മാർ യൗസേബിയോസ്, മാത്യൂസ് മാർ സേവേറിയോസ് എന്നീ മെത്രാപ്പോലീത്താമാർ പങ്കെടുക്കും. ഫാ. ഡോ. കെ. എം. ജോർജ്, പ്രൊഫ. ഇ. ജേക്കബ് ജോൺ, ഡോ. സാമുവേൽ ചന്ദനപ്പള്ളി എന്നിവർ പ്രസംഗിക്കും.

## ഫാ. ഡോ. റജി മാത്യു നാഗ്പൂർ സെമിനാരി പ്രിൻസിപ്പാൾ



കോട്ടയം: നാഗ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരിയുടെ പുതിയ പ്രിൻസിപ്പളായി ഫാ. ഡോ. റജി മാത്യുവിനെ പ. ബാവാ തിരുമനസ്സുകൊണ്ട് നിയമിച്ചു. കേരള യൂണിവേഴ്സിറ്റിയിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എ., ബി.എഡ്. ബിരുദവും സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽനിന്നും ബി.ഡി., എം.റ്റി.എച്ച്. ബിരുദങ്ങളും ജർമ്മനിയിലെ ഏർലിങ്ഗൻ യൂണിവേഴ്സിറ്റിയിൽനിന്നും പുതിയ നിയമത്തിൽ ഡോക്ടറേറ്റും അച്ചൻ നേടിയിട്ടുണ്ട്. വി. കുർബ്ബാന ജർമൻ ഭാഷയിലേക്ക് അച്ചൻ വിവർത്തനം ചെയ്തിട്ടുണ്ട്.

# മദ്ധ്യസ്ഥപ്രാർത്ഥനാധ്യാനം

അഖില മലങ്കര പ്രാർത്ഥനാ യോഗ പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ പരുമല സെമിനാരി ചാപ്പലിൽവച്ച് ഏകദിന മദ്ധ്യസ്ഥപ്രാർത്ഥന 1999 ജൂലൈ 31-ന് നടത്തി. രാവിലെ വി. കുർബ്ബാനയ്ക്കു ശേഷം ചെങ്ങന്നൂർ മെത്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് തിരുമേനി ഉദ്ഘാടന കർമ്മം നിർവ്വഹിച്ചു. പ. കാതോലിക്കാ ബാവാ അനുഗ്രഹ പ്രഭാഷണം നടത്തി. തിരുവചനം കേൾക്കുന്നതിന് മൂന്നു ദിവസമായി മണലാരണ്യത്തിൽ കർത്താവിന്റെ അടുത്തു തടിച്ചുകൂടിയ ജനതയെ കണ്ട് "എനിക്ക് അവരോടു മനസ്സലിവു തോന്നുന്നു" എന്ന് യേശു കല്പിച്ച വചനത്തെ ആസ്പദമാക്കിയാണ് പ. ബാവാ സംസാരിച്ചത്. ഫാ. ജേക്കബ് മാത്യുവും പ്രൊഫ. ജേക്കബ് ജോർജ്ജും ധ്യാനപ്രസംഗങ്ങൾ നടത്തി. ഫാ. അലക്സാണ്ടർ കൂടാരത്തിൽ സമർപ്പണ പ്രാർത്ഥന നടത്തി. വിവിധ വിഷയങ്ങളെ ആസ്പദമാക്കി നടത്തിയ മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക് തെരഞ്ഞെടുക്കപ്പെട്ട ഏഴുപേർ നേതൃത്വം നല്കി. പ്രാർത്ഥനാ യോഗം വൈസ് പ്രസിഡന്റ് ഫാ. റ്റി. ജി. സഖറിയ സ്വാഗതവും ജനറൽ സെക്രട്ടറി ഫാ. പി.വി. വർഗീസ് കൃതജ്ഞതയും പറഞ്ഞു. രണ്ടായിരത്തിലധികം ആളുകൾ സംബന്ധിച്ച ഈ സമ്മേളനത്തിന് ഫാ. കെ.റ്റി. വർഗീസ്, ഫാ. റ്റി.ജെ. അലക്സാണ്ടർ, കെ.ഐ. ചെറിയാൻ, വി.ഐ. തോമസ് എന്നിവരായിരുന്നു നേതൃത്വം നല്കിയത്. ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഗായകസംഘമായിരുന്നു ഭക്തി നിർഭരമായ ഗാനങ്ങൾ ആലപിച്ചത്.

# സ്നേഹസന്ദേശം

**കോട്ടയം:** മലങ്കര ഓർത്തഡോക്സ് സഭാ മിഷൻ ബോർഡിന്റെ കീഴിലുള്ള സഞ്ചാര സുവിശേഷ വിഭാഗമായ 'സ്നേഹസന്ദേശ'ത്തിന്റെ വിവിധ ആദ്ധ്യാത്മീക ശുശ്രൂഷകൾ ഡൽഹി ഭദ്രാസനത്തിലുൾപ്പെട്ടതും ഉത്തർപ്രദേശ്, ഹരിയാന, ഡൽഹി എന്നീ സംസ്ഥാനങ്ങളിൽ വ്യാപിച്ചു കിടക്കുന്നതുമായ പത്ത് ഇടവകകളിൽ നിർവ്വഹിച്ചു. ജോബ് മാർ പീലക്സീനോസ്, ഗീവർഗീസ് മാർ കൂറിലോസ്, ഡോ. യൂഹാനോൻ റമ്പാൻ, ഫാ. ജി. ജോൺ, ഫാ. ഉമ്മൻ പോൾ, ഫാ. വിൽസൺ മണലേത്ത്, ഫാ. ജോൺ മാത്യു, മാവേലിക്കര സുവിശേഷാലയത്തിലെ സുവിശേഷകർ എന്നിവർ നേതൃത്വം നല്കി.

## പാരിഷ്മിഷൻ

**കോട്ടയം:** വൈദിക സെമിനാരി അദ്ധ്യാപകരുടേയും, വിദ്യാർത്ഥികളുടേയും നേതൃത്വത്തിൽ ഡിസംബറിൽ ക്രിസ്മസ് അവധിക്കാലത്ത് ഇടവകകളെ കേന്ദ്രീകരിച്ചു പാരിഷ്മിഷൻ നടത്തുന്നു. താല്പര്യമുള്ള ഇടവകകൾ ബന്ധപ്പെടുക.

ദിനേഷ് പാറക്കടവിൽ
പാരിഷ്മിഷൻ സെക്രട്ടറി
ഓർത്തഡോക്സ്
തിയോളജിക്കൽ സെമിനാരി,
പി.ബി. നമ്പർ - 98
കോട്ടയം - 686 001

## ശിലാസ്ഥാപനം നടത്തി

കൊച്ചി ഭദ്രാസനം അരിപ്പാലത്ത് നിർമ്മിക്കുന്ന ബെസ് അവ് യൂസൊ (സമാധാന ഭവനം)കെട്ടിടത്തിന്റെ ശിലാസ്ഥാപനം, സെന്റ് തോമസ് ദിനത്തിൽ (3-7-99) അഭിവന്ദ്യ സഖറിയാസ് മാർ അന്തോണിയോസ് തിരുമേനി നിർവഹിച്ചു.

# മാർ ഒസ്താത്തിയോസ് യഥാർത്ഥ മനുഷ്യസ്നേഹി
## —ഫീലിപ്പോസ് മാർ ക്രിസോസ്റ്റം

മലങ്കര ഓർത്തഡോക്സ് സഭയുടെ നിരണം ഭദ്രാസന മെത്രാപ്പോലീത്തായും ലോക പ്രശസ്ത ദൈവ ശാസ്ത്രജ്ഞനുമായ ഗീവർഗീസ് മാർ ഒസ്താത്തിയോസ് വിശാലതയിലേക്ക് നയിക്കുന്ന മെത്രാപ്പോലീത്തായാണെന്ന് ഫീലിപ്പോസ് മാർ ക്രിസോസ്റ്റം ഒഫിഷിയേറ്റിംങ് മെത്രാപ്പോലീത്താ പറഞ്ഞു. 'മാർ ഒസ്താത്തിയോസ് അശീതി ജന്മദിന–മെത്രാൻ സ്ഥാനാരോഹണ രജത ജൂബിലി സ്മരണിക' പ്രകാശിപ്പിച്ചുകൊണ്ട് അദ്ദേഹം തുടർന്നു. സഭയെ ലോകത്തിന്റെ പശ്ചാത്തലത്തിൽ കണ്ട് മനസ്സിലാക്കിയ വിശിഷ്ട വ്യക്തിയാണദ്ദേഹം. നീതിയും സ്നേഹവുമാണ് അദ്ദേഹത്തിന്റെ ആപ്തവാക്യവും ലക്ഷ്യവും. ചരിത്രം അദ്ദേഹത്തിന്റെ മാഹാത്മ്യം വർദ്ധിപ്പിക്കും. ആഴമായ ദൈവഭക്തിയുള്ള ഇദ്ദേഹം യഥാർത്ഥ വിശ്വാസിയാണ്. ദൈവസൃഷ്ടിയുടെ നഷ്ടപ്പെട്ട സ്ഥിതിയിൽ നിന്ന് യഥാസ്ഥാനത്തേയ്ക്ക് കൊണ്ടുവരുവാൻ യത്നിക്കുന്ന പിതാവണദ്ദേഹം. സമ്മേളനം പ. ബാവാ ഉദ്ഘാടനം ചെയ്തു.

"ദാർശനികന്റെ ദർശനത്തോടുകൂടി പ്രവർത്തിക്കുന്ന പിതാവാണ് ഒസ്താത്തിയോസ് തിരുമേനി ദൈവത്തിനുവേണ്ടി വൻ കാര്യങ്ങൾ ചെയ്യുന്ന ഈ പിതാവാണ് മലങ്കരസഭയ്ക്ക്, മിഷൻ ദർശനത്തിന് പുതിയ മാനം നല്കിയത്."

നിയുക്ത കാതോലിക്കാ ബാവ തോമസ് മാർ തീമോത്തിയോസ് "പുതിയ സഹസ്രാബ്ദത്തിലേക്ക് സഭയെ നയിക്കുന്ന ഈ പിതാവ് സഭാ ജനങ്ങളുടെ ആരാധ്യപുരുഷനും, യഥാർത്ഥ ക്രിസ്ത്യാനിയുമാണ്. ദൈവശാസ്ത്രത്തിനും സഭയ്ക്കും അനേക സംഭാവനകൾ നല്കിയ ഈ പിതാവിനെ വരും തലമുറയ്ക്ക് മനസ്സിലാക്കാൻ സ്മരണിക മുഖേന സാധിക്കും."

ഡോ. സാമുവേൽ ചന്ദനപ്പള്ളി മുഖ്യപ്രഭാഷണം നടത്തി. തോമസ് മാർ അത്താനാസിയോസ്, ഫാ. കെ.സി. അലക്സിയോസ്, ഫാ. റ്റി.സി. ജോൺ, ഡീക്കൺ ജോജി കുര്യൻ തോമസ്, ഡീക്കൺ ജോൺ മാത്യു, പി.സി. ഏബ്രഹാം പടിഞ്ഞാറേക്കര, എ.കെ. തോമസ് എന്നിവർ പ്രസംഗിച്ചു.

ഒസ്താത്തിയോസ് തിരുമേനി രചിച്ച "എഫ്രയിം മറിച്ചിടാത്ത ദോശ", "മൂന്നാം സഹസ്രാബ്ദത്തിലെ സ്നേഹത്തിന്റെ ഏക മതം" എന്നീ പുസ്തകങ്ങൾ പ്രകാശിപ്പിച്ചു. പുതിയ പുസ്തകങ്ങളും, സ്മരണികയും വേണ്ടവർ ബഥനി അരമന, തിരുവല്ല–1 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## പെന്തക്കോസിൽനിന്ന് ഓർത്തഡോക്സ് സഭയിലേയ്ക്ക്

എണ്ണക്കാട് കാക്കനാട്ടേത്ത് വീട്ടിൽ ശ്രീമാൻ ഗീവർഗ്ഗീസ് നൈനാനും കുടുംബവും പെന്തക്കോസ് സംഘടനയിൽനിന്ന് ഓർത്തഡോക്സ് സഭയിലേയ്ക്ക് വരികയും അവരെ എണ്ണക്കാട് സെന്റ് മേരീസ് പള്ളിയിൽ അംഗങ്ങളായി ചേർക്കുകയും ചെയ്തു. 21 വർഷമായി പെന്തക്കോസിലായിരുന്ന ഇവരുടെ മക്കളെ ഇടവക വികാരി ഫാ. ജോസ് പെരുമാൾ സ്നാനപ്പെടുത്തി.

## പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ സ്മാരക പ്രസംഗമത്സരം

പരിശുദ്ധ മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടെ മൂന്നാം ഓർമ്മയോടനുബന്ധിച്ച് കോട്ടയം മാർ ഏലിയാ കത്തീഡ്രൽ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ അഖില മലങ്കരാടിസ്ഥാനത്തിൽ ഒക്ടോബർ 20 ബുധനാഴ്ച പ്രസംഗമത്സരം നടത്തുന്നു. സ്കൂൾ, കോളേജ്, സൺഡേസ്കൂൾ, വിവിധ സാമൂഹിക സംഘടനകൾ എന്നിവയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ടിട്ടുള്ള പ്രസംഗമത്സരങ്ങളിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ ലഭിച്ചിട്ടുള്ള 15–നും 22–നും മദ്ധ്യേ പ്രായമുള്ള യുവതീ യുവാക്കൾക്ക് മത്സരത്തിൽ പങ്കെടുക്കാം. ഒന്നും, രണ്ടും, മൂന്നും സ്ഥാനങ്ങൾ ലഭിക്കുന്നവർക്ക് സർട്ടിഫിക്കറ്റും, ട്രോഫിയും യഥാക്രമം 5001, 3001, 2001 രൂപാ ക്യാഷ് അവാർഡും നല്കും. അർഹതയുള്ളവർ വികാരിയുടെ കത്തും യോഗ്യതാ സർട്ടിഫിക്കറ്റുകളുടെ കോപ്പിയും സഹിതം 20–9–99–നു മുമ്പായി സെക്രട്ടറി, യുവജനപ്രസ്ഥാനം, മാർ ഏലിയാ കത്തീഡ്രൽ, കോട്ടയം – 686 001 എന്ന വിലാസത്തിൽ അപേക്ഷിക്കുക.

## ജൂബിലി ഉദ്ഘാടനവും അനുസ്മരണവും



നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സുപള്ളിയുടെ പ്ലാറ്റിനം ജൂബിലി ഉത്ഘാടനവും, ഇടവകാംഗങ്ങളായി തിരശ്ശീലയ്ക്കപ്പുറം ജീവിക്കുന്ന കെ.വി. മാത്യൂസ് കത്തനാർ, പി.എ. കുറിയാക്കോസ് കത്തനാർ, റ്റി.വി. ജോർജ് കത്തനാർ എന്നിവരുടെ അനുസ്മരണയും, ആഗസ്റ്റ് 22-ാം തീയതി ഞായറാഴ്ച സമുചിതമായി നടത്തപ്പെട്ടു. അഭി. യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്തയുടെ പ്രധാന കാർമ്മികത്വത്തിൽ വി. കുർബ്ബാനയെ തുടർന്ന് നടന്ന സമ്മേളനത്തിൽവച്ച് ഒരു വർഷത്തോളം നീണ്ടുനിൽക്കുന്ന ജൂബിലി പ്രവർത്തനങ്ങൾ അഭി. തിരുമേനി ഉത്ഘാടനം ചെയ്തു. ഫാ. ഡോ. ജേക്കബ് കുര്യൻ അധ്യക്ഷത വഹിച്ചു. വികാരി ഫാ. പി.യു. കുരുവിള, ജൂബിലി കൺവീനർ സി. ഇ. കുരുവിള മുതലായവർ പ്രസംഗിച്ചു.

**ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ രണ്ടാം ഓർമ്മപ്പെരുന്നാൾ**

(സെപ്തംബർ 28 ആലുവ തൃക്കുന്നത്തു സെമിനാരി)



## പുതിയ കാൽവെയ്പോടെ നാഗപ്പൂർ സെമിനാരി

നാഗപ്പൂർ: മലങ്കര ഓർത്തഡോക്സ് സഭയുടെ ബാഹ്യകേരള ഭദ്രാസനങ്ങൾക്കു വേണ്ടി ഭിലായി സെന്റ് തോമസ് മിഷൻ കേന്ദ്രത്തിൽ പ്രവർത്തിച്ചുവന്നിരുന്ന സെന്റ് തോമസ് ഓർത്തഡോക്സ് വൈദിക സെമിനാരി അഞ്ചാം വയസ്സിലെ പുതിയ അധ്യയന വർഷത്തിന്റെ ആരംഭത്തിൽ (ജൂലൈ ആദ്യം) നാഗപ്പൂരിലേക്ക് മാറ്റുകയുണ്ടായി. പണി പൂർത്തീകരിച്ചുകൊണ്ടിരിക്കുന്നതിനാൽ സെമിനാരി, ഇപ്പോൾ താൽക്കാലികമായി നാഗപ്പൂർ സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിൽ പ്രവർത്തിച്ചു വരുന്നു. നാഗപ്പൂരിനടുത്ത് കലമേശ്വരിൽ പണിതുവരുന്ന സെമിനാരി കെട്ടിടത്തിന്റെ ആദ്യഘട്ടം പണിപൂർത്തിയാക്കി, അധികം താമസിക്കാതെ അവിടെ സെമിനാരി പ്രവർത്തനം ആരംഭിക്കുന്നതായിരിക്കും. പണി പൂർത്തീകരിക്കുന്നതോടുകൂടി ഇന്ത്യയുടെ കേന്ദ്രഭാഗത്ത് ഓർത്തഡോക്സ് സഭയുടെ സാന്നിധ്യം വിളിച്ചറിയിക്കുന്ന ഒരു സെന്റർ ആയി പ്രവർത്തിക്കുന്നതിനും സെമിനാരിക്ക് സാധിക്കും.

പുതിയ മേൽവിലാസം:

St. Thomas Orthodox<br>Theological Seminary,<br>P.O. Box: 27, Nagpur-440 001,<br>Maharastra

# സൺഡേസ്കൂൾ വാർത്തകൾ

**വാർഷികസമ്മേളനം:** സൺഡേസ്കൂൾ പ്രസ്ഥാനത്തിന്റെ പരമാധികാരസമിതിയാണ് അതിന്റെ ജനറൽ ബോഡി. അതിൽ ഭദ്രാസന ഡയറക്ടറന്മാർ, അദ്ധ്യാപക പ്രതിനിധികൾ, ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടറന്മാർ എന്നിവർ ഉൾപ്പെടുന്നു. ആഗസ്റ്റ് 14-ാം തീയതി ശനിയാഴ്ച പ്രസ്തുത യോഗം, പ്രസ്ഥാനത്തിന്റെ പ്രസിഡന്റ് അഭിവന്ദ്യ മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ദേവലോകം കാതോലിക്കേറ്റ് ഹോളിൽ ചേർന്നു. പ. കാതോലിക്കാ ബാവാ തിരുമേനി യോഗം ഉദ്ഘാടനം ചെയ്തു. തൃശ്ശൂർ മെത്രാസനാധിപൻ അഭിവന്ദ്യ യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ മുഖ്യപ്രഭാഷകനായിരുന്നു. സൺഡേസ്കൂൾ അദ്ധ്യാപനം എപ്രകാരം കാലിക പ്രസക്തമാക്കാമെന്ന് ഗൗരവപൂർവം ചിന്തിക്കുവാൻ ഉതകുന്ന ശ്രദ്ധേയങ്ങളായ നിർദ്ദേശങ്ങൾ അദ്ദേഹം ഉന്നയിച്ചു. പഴയ നിയമ സംഭവങ്ങളും കഥകളും അതേപടി പഠിപ്പിക്കുന്നു എന്നതിലുപരി ഇന്നത്തെ സമൂഹത്തിന്റെയും ചരിത്രഗതികളുടെയും അടിസ്ഥാനത്തിൽ അവയെ ബന്ധപ്പെടുത്തി അവതരിപ്പിക്കുമ്പോൾ മാത്രമേ, ആ വിഷയങ്ങൾ സജീവങ്ങളായിത്തീരുകയുള്ളു എന്ന് ഉദ്ബോധിപ്പിച്ചു.

**ജീവകാരുണ്യദിന സ്തോത്രകാഴ്ച:** 1999-ലെ ജീവകാരുണ്യദിന സ്തോത്രകാഴ്ചയിൽനിന്ന് ഒരു ലക്ഷം രൂപയുടെ ഒരു എൻഡോവ്മെന്റ് തടാകം ആശ്രമത്തോടു ചേർന്നുള്ള ബാലഭവനുവേണ്ടിയും, അമ്പതിനായിരം രൂപാ അവിടെത്തന്നെയുള്ള മിഷൻ ആശുപത്രിയുടെ ഒരു മുറി പണിയുന്നതിനുമായി അങ്ങനെ ഒന്നര ലക്ഷം രൂപാ തടാകം ആശ്രമത്തിന്റെ വിസിറ്റർ ബിഷപ്പായ പീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായെ ഏല്പിച്ചു.

ഈ വർഷത്തെ മൊത്തം സ്തോത്രകാഴ്ചയിൽ അരലക്ഷത്തോളം രൂപാ യു.എ.ഇ. സൺഡേസ്കൂളുകളിൽ നിന്നു ലഭിച്ചതാണ്. അതിൽത്തന്നെ 25,000 രൂപാ ഷാർജാ സൺഡേസ്കൂളിന്റെ മാത്രം സംഭാവനയാണ്. അവരോടുള്ള അഭിനന്ദനവും കൃതജ്ഞതയും പ്രത്യേകം പ്രകാശിപ്പിക്കപ്പെട്ടു. ഓരോ വർഷവും ഈ സ്തോത്രകാഴ്ച ഫണ്ട് വർദ്ധിച്ചുവരുന്നുണ്ട്. എന്നാൽ കേരളത്തിലെ പല ഡിസ്ട്രിക്റ്റുകളിൽനിന്നും ഒരു തുകയും ലഭിച്ചിട്ടില്ല എന്നുള്ളത് വളരെ ഖേദകരമാണ്. കേന്ദ്രത്തിൽനിന്ന് നടപ്പാക്കുന്ന ഒരു പരിപാടിയിൽ സഹകരിക്കാതെ നിഷ്ക്രിയത്വം പാലിക്കുന്നത് കൃത്യവിലോപമെന്നു പറയേണ്ടതില്ലല്ലോ. ഇക്കാര്യത്തിൽ ഇൻസ്പെക്ടറന്മാർ ഓരോ സൺഡേ സ്കൂൾ ഹെഡ്മാസ്റ്ററെയും ഉത്സാഹിപ്പിച്ച് അടുത്ത വർഷം മുതൽ ഒരു വീഴ്ചയും വരാതെ പ്രവർത്തിക്കണമെന്ന് ഓർമ്മപ്പെടുത്തുന്നു.

**കാർഗിൽ ക്ഷേമനിധിയിലേക്ക് കുട്ടികളുടെ സംഭാവന:** പ. ബാവാതിരുമേനിയുടെ പൊതുവായ കല്പനയെ ആദരിച്ചുകൊണ്ട്, സൺഡേസ്കൂൾ കുട്ടികളുടെ സംഭാവനയായി പതിനായിരം രൂപാ വാർഷിക സമ്മേളനത്തിൽവച്ച് പ. ബാവാ തിരുമേനിയെ ഏല്പിക്കുകയുണ്ടായി. "അണ്ണാൻകുഞ്ഞും തന്നാലായത്" എന്ന പോലെ മാത്രമാണ് ഈ സംഭാവന.

**"സൺഡേസ്കൂൾ വിജ്ഞാനി":** സോണൽ തലത്തിൽ സീനിയർ വിഭാഗത്തിൽ പൊതുവിജ്ഞാന മത്സരപ്പരീക്ഷയിൽ ഒന്നും രണ്ടും സ്ഥാനം കരസ്ഥമാക്കുന്ന വർക്കു കേന്ദ്രതലത്തിൽ ഒരു മത്സരം നടത്തി, അതിൽ ഒന്നാം സ്ഥാനം നേടുന്ന വിദ്യാർത്ഥിക്ക് "സൺഡേസ്കൂൾ വിജ്ഞാനി" എന്ന സ്ഥാനവും അവാർഡും നല്കാൻ തീരുമാനിച്ചു. ആ അവാർഡിനുവേണ്ടി ഒരു എൻഡോവ്മെന്റ് സ്ഥാപിക്കാൻ അയ്യായിരം രൂപാ ഫാദർ എ.എം. വറുഗീസ്, ആലുമൂട്ടിൽ (കുരമ്പാല) സംഭാവന നല്കിയിട്ടുള്ള വിവരം കൃതജ്ഞതയോടെ രേഖപ്പെടുത്തുന്നു.

**ഒരു ഓഫ്സെറ്റ് പ്രസ്സ്:** സൺഡേസ്കൂളിന്റെയും, ഒ.വി.ബി.എസ്സിന്റെയും പുസ്തകങ്ങളും മറ്റ് പ്രസിദ്ധീകരണങ്ങളും അച്ചടിപ്പിക്കുന്നതിന് ഒരു വർഷം പത്തു ലക്ഷം രൂപായോളം ചെലവിട്ടുകൊണ്ടിരിക്കയാണ്. ഇപ്പോൾ ശിവകാശിയിൽ അച്ചടികൾ നടത്തിക്കുന്നതുമൂലം വളരെ അസൗകര്യങ്ങളും കുറെയൊക്കെ പരാജയങ്ങളും സംഭവിക്കുന്നു.

അതുകൊണ്ട് തെറ്റുകൂടാതെയും യഥാസമയത്തും നമ്മുടെ പുസ്തകങ്ങളും മറ്റ് അവശ്യസാധനങ്ങളും ഇവിടെത്തന്നെ അച്ചടിക്കുന്നതിന് ഒരു ഓഫ്സെറ്റ് പ്രസ്സ് അത്യന്താപേക്ഷിതമാണ്. സഭയുടെ വകയായി ഒട്ടേറെ അച്ചടികൾ നടത്തുവാനുമുണ്ട്. അതുകൊണ്ട് 17 ലക്ഷം രൂപയോളം ചെലവുവരുന്ന ഈ സംരംഭത്തിന് സൺഡേസ്കൂൾ അസോസിയേഷൻ ഒരു

മെടുകയാണ്. എല്ലാ സൺഡേസ്കൂൾ യൂണിറ്റുകളും, പ്രസ്ഥാനത്തിന്റെ അഭ്യുദയകാംക്ഷികളും ആത്മാർത്ഥമായി സഹകരിച്ചാൽ രണ്ടായിരമാണ്ടിൽത്തന്നെ ഈ പ്രതീക്ഷ സഫലമാക്കാം. സംഭാവനകൾകൊണ്ടുമാത്രം ഇത്ര വലിയ ഒരു തുക സമാഹരിക്കാൻ പ്രയാസമുണ്ടാകും. അതുകൊണ്ട് കടപ്പത്രമിറക്കി വായ്പകൾ സ്വീകരിക്കാനും തീരുമാനിച്ചിട്ടുണ്ട്. നമ്മുടെ അസോസിയേഷന്റെ മാത്രമല്ല, സഭയുടെ തന്നെ ഒരു വലിയ ആവശ്യമായി ഇക്കാര്യത്തെ പരിഗണിച്ച് എല്ലാ കേന്ദ്രങ്ങളിൽനിന്നും സഹായത്തിന്റെ കരം നീട്ടപ്പെടുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു.

ഇംഗ്ലീഷിൽ പുതുതായി രണ്ടു പുസ്തകങ്ങൾ: കാതോലിക്കാ സിംഹാസന ചരിത്രം ഇംഗ്ലീഷിൽ ഇദംപ്രഥമമായി പ്രസിദ്ധീകരിക്കാൻ കഴിഞ്ഞു. അതുപോലെ പരുമല തിരുമേനിയുടെ ജീവചരിത്രവും. ഇവ രണ്ടും സരളവും ലളിതവുമായ ഭാഷയിൽ തർജ്ജമ ചെയ്തുതന്നത് മദ്രാസ് ഭദ്രാസനാധിപനായ യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയാണ്. തിരുമേനിയോടുള്ള നന്ദി ഇവിടെ പ്രകാശിപ്പിക്കുന്നു. സൺഡേസ്കൂൾ വിദ്യാർത്ഥികൾക്കുമാത്രമല്ല, മലയാളം പരിചയമില്ലാത്ത മറ്റുള്ളവർക്കും ഈ കൃതികൾ വളരെ പ്രയോജനപ്രദമാണ്.

സ്നേഹംനിറഞ്ഞ ആശംസകളോടെ
നിങ്ങളുടെ സഹപ്രവർത്തകൻ

ജോഷാച്ചൻ.

---

സൗഖ്യം പ്രാപിച്ചതിന്



ജയ മാത്യു
ചെങ്ങന്നൂർ





Mathew, Niranam

Tenny & Rajeev
Janshedpur



Betty Samul
Mumbai

ഉദ്ദിഷ്ട കാര്യസാധ്യത്തിന്





Mrs. Mariamma Kurian
Mumbai






ഒരു വിശ്വാസി, കൂർത്തമല

താമസിച്ചതിന് ക്ഷമാപണം



Thomas Roy
Kallinel



J.K. Varghese & Family
Purhaale




George C. John, Mariam George
Shini George, Shena George
Vanchittra



Sam P.T. & Family
Vokau





മാത്യു ജി. ഏബ്രഹാമും
മാതാപിതാക്കളും



ഒരു വിശ്വാസി
മാവേലിക്കര





A Thomas

## പ്രാർത്ഥനാപൂർവ്വം



# KARUKAYIL FAMILY

CHUNGAM, KOTTAYAM

Late Mr. Eapen
Mrs. Accamma Eapen
Mr. Joseph Eapen Abudhabi
Mrs. Rosamma
Roshin Joseph
Joel Joseph
Noel Joseph

